ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലി.

ഗ്രന്ഥാങ്കം ൨൭.

# രണ്ടു ഭാഷാചമ്പുക്കൾ



ആക്ടിങ് ക്യൂറേറ്റർ

കെ. മഹാദേവശാസ്ത്രികൾ

പരിശോധിച്ചു്

മഹോന്നതമഹാമഹിമശ്രീ ശ്രീചിത്തിരതിരുനാൾ മഹാരാജാവുതിരുമനസ്സിലെ
കല്പനപ്രകാരം പ്രസിദ്ധപ്പെടുത്തുന്നതു്.

---

ദ്വിതീയസംസ്കരണം

---

തിരുവനന്തപുരം:
തിരുവിതാംകൂർ സക്കാർ അച്ചുക്കൂടത്തിൽ അച്ചടിച്ചതു്,
൧൧൧൭.

ŚRĪ MŪLAM BHĀṢĀ SERIES,

No. XXV.




# TWO BHÂSÂ CAMPÛS

EDITED BY

K. MAHĀDEVA ŚĀSTRĪ

*Ag. Curator for the Publication of Oriental Manuscripts.*

---

PUBLISHED UNDER THE AUTHORITY OF THE GOVERNMENT OF HIS HIGHNESS THE MAHARAJA OF TRAVANCORE.

---

**Second Edition.**

---

TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS,
1115.




ശ്രീഃ

ചിത്രാപദാനരമണീയകലാവിലാസീ
ചിത്രാവതാരപരമാദ്ഭുതപൂർണ്ണചന്ദ്രഃ
ചിത്രോത്തരേണ മഹസാ സഹസാ പ്രവൃദ്ധ-
ശ്ചിത്താംബുജാനി വികസന്തി കരോത്യജസ്രം.

തസ്യാംസ്യ വഞ്ചിവസുധോദയസങ്ഗതസ്യ
രാജ്ഞഃ കൃപാമൃതഝരീപരിപോഷ്യമാണാ
ചിത്രോദയോത്തരവിരാജിതമഞ്ജരീയം
ഭൂയാച്ചിരായ കൃതിനാം മഹതേ ഫലായ.

കേ. മഹാദേവശാസ്ത്രീ.




# മുഖവുരം.

ഈ രണ്ടു ഭാഷാചമ്പുക്കൾ ആകൃതികൊണ്ടു ലഘുക്കളാണെങ്കിലും പ്രകൃതികൊണ്ടു ഗുരുക്കളാണ്. ഇവയിൽനിന്നു സാഹിത്യസംബന്ധമായും, സമുദാചാരപരമായും, പല സദുപദേശങ്ങളും ഗ്രഹിക്കുവാനുണ്ടു്. ഇവയുടെ കർത്താവ്, ഭാഷയിലെ ശയ്യ, രീതി, പാകം എന്നിവയാൽ ഭാഷാരാമായണാദിബഹുചമ്പൂപ്രബന്ധനിർമ്മാതാവായ മഹാകവി പുനം നമ്പൂതിരി ആയിരിക്കണം എന്നാണ് ഒരൂഹം ഉണ്ടാകുന്നതു്. ഈ ഊഹത്തിന്, പുനത്തിന്റേതാണെന്നു സുപ്രസിദ്ധമായ—

“താരിൽത്തന്വീകടാക്ഷാഞ്ചലമധുപകുലാ-
രാമ! രാമാജനാനാം
നീരിൽത്താർബാണ! വൈരാകരനികരതമോ-
മണ്ഡലീചണ്ഡഭാനോ!
നേരെത്താതോരു നീയാം തൊട്ടുകറികളയാ-
യ്യെന്നുമേഷാ കുളിക്കു-
ന്നേരത്തിന്നിപ്പുറം വിക്രമനൃവര! ധരാ
ഹന്ത! കല്പാന്തതോയേ.”

എന്നുള്ള ശ്ലോകത്തിൽ കാണുന്ന വൈരാകരശബ്ദവും, ‘തമോമണ്ഡലീചണ്ഡഭാനോ!’ ശബ്ദവും പ്രസ്തുതചമ്പുക്കളിൽ ഒന്നായ രാവണവിജയത്തിൽ യഥാക്രമം,

“ചൊല്ലെത്തീടുന്ന വൈരാകരവിമലയശ-
ശ്ചന്ദ്രഹാ ചന്ദ്രഹാസം”

(പുറം ൫൮, ശ്ലോകം ൫൮).

എന്ന പാദത്തിലും,

“നിന്നാൽ ധാത്രീ ജിതേയം വിമതജനതമോ-
മണ്ഡലീചണ്ഡഭാനോ!”

(പുറം ൫൭, ശ്ലോകം ൯).

എന്ന പാദത്തിലും അഭിന്നരൂപത്തിൽ സംഘടിപ്പിച്ചിരിക്കുന്നതു്, പ്രബലമായ ഒരുപഷ്ടംഭകമായി നില്ക്കുന്നു. ഇത്തരം അശ്ശ്ലഥവിനിശ്ശ്ലഥവചനധാരയായി പ്രവഹിക്കുന്ന സരസസാഹിത്യധുരികളിൽ പരകീയവചനങ്ങൾക്കു നിലയില്ലെന്നുതന്നെ

യല്ല, ഉണ്ടെങ്കിൽ അതു കവിയശഃപ്രാപ്തികളുടെ സരണിക ളിൽ ഒരു കണ്ടകംകൂടി ആയേക്കുമല്ലോ എന്നുള്ളതുകൊണ്ടാണ് മുൻചൊന്ന അഭ്യൂഹത്തിനു ഇങ്ങനെ ഒരപഷ്ടംഭകം നിവൃത്തി യത്. കൊല്ലവർഷം ൯൦൪-ാമാണ്ടിടയ്ക്കു ജീവിച്ചിരുന്ന പണ്ഡി താഖണ്ഡലനും മഹാകവിമുഖ്യനും ആയ ഉദ്ദണ്ഡശാസ്ത്രികൾ--

"അധികേരളമഗ്ര്യഗിരഃ കവയഃ
കവയന്തു വയന്തു ന താൻ വിനമഃ
പുളകോദ്ഗമകാരിവചഃപ്രസരം
പുനമേവ പുനഃ പുനരേവ നമഃ."

എന്നീവിധം പുനത്തെത്തന്നെ പ്രത്യക്ഷത്തിൽ അഭിനന്ദിച്ചതാ യിക്കേൾക്കുന്നതിൽനിന്ന്, ശാസ്ത്രികളുടെ ജീവിതസമയമായ-- ൯൦൪-ാമാണ്ടിനോട് അടുപ്പിച്ചായിരിക്കണം ഇദ്ദേഹത്തിന്റെ ജീവിതസമയമെന്നു വ്യക്തപ്പെടുന്നു. ഇതുപോലെയെങ്കിലും ദേശനാമധേയാദികളെപ്പററി അറിവു ലഭിക്കുന്നതിനു യാതൊരു മാർഗ്ഗവും കാണുന്നില്ല. നമ്മുടെ കവി, ചന്ദ്രോത്സവത്തിൽ കാ ണുന്ന,

"മധുമൊഴി! പുനമെന്നൊ നല്ലവീരേണ സാര-
സ്വതപരിമളമോലം പദ്യഭേദൈരനേകൈഃ
പകലിരവു വളർത്തി സ്തൂയമാനാപദാനാ
മധുരകവിഭിരന്യൈരന്വിതാ രാഘവാദ്യൈഃ."
"മദയതി പുനമിന്നും ഭൂരി ഭൂചക്രവാളം."

എന്നീ ഭാഗങ്ങൾകൊണ്ട്, തത്കർത്താവിനേക്കാൾ പ്രാചീനനാ ണെന്നു വിശദപ്പെടുന്നു. വിശിഷ്യ, 'പദ്യഭേദൈരനേകൈഃ' എ ന്നിടത്ത്, "ഗദ്യപദ്യൈരനേകൈഃ" എന്ന പാഠം സ്വീകരിച്ച ൨൦൦-ൽ പരം ചമ്പൂഗ്രന്ഥങ്ങൾ അദ്ദേഹം ഉണ്ടാക്കിയിരി ക്കുന്നതായി ചിലർ അഭിപ്രായപ്പെടുന്നു. ഇത് അത്ര ശരിയാ ണെന്നു തോന്നുന്നില്ല. അനേകത്വം ഗദ്യപദ്യങ്ങളിൽ അന്വയി ച്ചതുകൊണ്ടുമാത്രം അനേകം ചമ്പുക്കളായി എന്ന് ഒററയടിക്കു വിവരിക്കുന്നതു സാഹസമാണല്ലോ. പല ചമ്പൂപ്രബന്ധങ്ങളും നിർമ്മിക്കുവാൻ അദ്ദേഹത്തിനു സ്വാതന്ത്ര്യലാഭമായ പാടവമുണ്ടായി രുന്നു എന്നുള്ളതിനെ തെളിയിക്കാൻവേണ്ടിയാണെങ്കിൽ ഒരു പക്ഷേ "അനേകഗദ്യപദ്യങ്ങൾ" സമർത്ഥങ്ങളായി എന്നു വന്നേ ക്കാം.

സംസ്കൃതഭാഷയിലുള്ള അനിതരസാധാരണമായ സാഹിത്യപാണ്ഡിത്യം നിമിത്തം, തദനുഗുണമായി കൈരളിയെ അലങ്കരിച്ച് അരങ്ങേറുവാൻ കച്ചകെട്ടിച്ച കേരളീയകവികളിൽ അഗ്രഗണ്യനായിരുന്നു നമ്മുടെ പുനംനമ്പൂതിരി എന്നത് അവിചാരിതമായി തള്ളിക്കേറുന്ന സംസ്കൃതമയഗദ്യഗ്രന്ഥികളാൽ സ്പഷ്ടപ്പെടുന്നു. കൈരളീസാമ്രാജ്യത്തിലേ നീമാനിയമങ്ങൾ ഗൈർവ്വാണിയിലാക്കാമെന്നുദ്ദേശിച്ചു ചാടിപ്പുറപ്പെട്ട 'ലീലാതിലക'കാരനേക്കാൾ ഈ വിഷയത്തിൽ പുനം സാഹസിയാണെന്നു പറവാൻ തരമില്ല. ഇത്രയുംകൊണ്ട്, കേരളത്തിലെ ഗൈർവ്വാണീപ്രചാരബാഹുല്യം വ്യഞ്ജിക്കുന്നതിനാൽ, അതു നമുക്കു അഭിമാനഹേതുവായ ഒരു വിജയംതന്നെയാണ്. സർവ്വഥാ പലതരത്തിലുള്ള പുരാണേതിഹാസങ്ങളിലെ കഥാസാരം കാലദേശാവസ്ഥാനുസാരിയായ ലോകോപദേശത്തിൽ പര്യവസായിയാകത്തക്കവിധം ഫലിതരസസമ്മിശ്രമായും, ലളിതമധുരപദവിന്യാസമഞ്ജുളമായും പ്രബന്ധരൂപേണ സമർപ്പിച്ചിട്ടുള്ള ഈ മഹാകവിയുടെ യശശ്ശരീരം നമ്മുടെ കൈരളിക്കു ഒരു സ്ഥായിയായ അവഷ്ടംഭമാണ്. ഇപ്രകാരമുള്ള ഇദ്ദേഹത്തെ സുപ്രസിദ്ധരായ പതിനെട്ടരക്കവികളിൽ അരക്കവിയായേ ഗണിച്ചിട്ടുള്ളു എന്നുള്ള സങ്ഗതിയെ ഡാക്ടർ ശങ്കരമേനോൻ അവർകൾ ഭാഷാരാമായണചമ്പുവിന്റെ മൂന്നാംഭാഗം പ്രസിദ്ധീകരിച്ച അവസരത്തിൽ, അവതാരികയാൽ പരിഹരിക്കുവാൻ വളരെ വളരെ ശ്രമിച്ചുകാണുന്നു. പ്രത്യുത ഒന്നരക്കവിയിൽ നാമൈകദേശഗ്രഹണന്യായം ഹഠാത് പ്രവേശിപ്പിച്ച് ഇദ്ദേഹത്തെ ഒന്നരക്കവിയായും സ്ഥാപിപ്പാൻ മുതിരുന്നു. ഇതു കേവലം അസ്ഥാനാഭിമാനമെന്നേ തോന്നുന്നുള്ളൂ. ചേന്നാസ്സനമ്പൂതിരിപ്പാടിനേയും ഉദ്ദണ്ഡശാസ്ത്രികളേയും മററുമപേക്ഷിച്ച്, പുനത്തിനെ അരക്കവിയാക്കുന്നതിൽ യാതൊരുത്തർക്കും അഭ്യസൂയാവകാശം ഉണ്ടാകാൻ ഇടയില്ലല്ലോ.

പ്രസക്താനുപ്രസക്ത്യാ, രാമായണചമ്പുവിന്റെ പ്രസിദ്ധീകരണം സംബന്ധിച്ച്, ഭാഷാസാഹിത്യചരിത്രത്തിൽ കാണുന്ന—

"ശ്രീമൂലംഗ്രന്ഥാവലിയിലെ രാമായണചമ്പു, പുനത്തിന്റേതെന്നപോലെ ക്യൂറേട്ടരാപ്പീസുകാരുടേയും കൃതിയാണ്"

എന്നു അഭിപ്രായപ്പെട്ടിട്ടുള്ളതിനെപ്പററി അല്പം പറയേണ്ടിയി

രിക്കുന്നു. യഥാർത്ഥത്തിൽ മാതൃകാശരണന്മാരായ പ്രസാധകന്മാർക്ക്, സ്വകപോലകല്പിതമായ പാഠഭേദസംഘടനത്തിന് അധികാരമില്ലെന്നുള്ളതു സശപഥം സമ്മതിക്കാവുന്നതാണ്. എന്നാൽ, ജരത്തമങ്ങളായ പ്രാചീനഗ്രന്ഥങ്ങളുടെ സംരക്ഷണപ്രകാശനങ്ങളിൽ ക്യൂറേറ്റർ ഒരു നല്ല ചികിത്സകനായ ഡാക്ടറാണ്. ഡാക്ടർമാർ പ്രാണാചാര്യരാകയാൽ പ്രാണസംരക്ഷണത്തിൽ മാത്രം കൃത്യമുള്ളവരാണെങ്കിലും അപൂർവ്വം ചിലർ പ്രാണസംരക്ഷണവും ഇച്ഛാനുഗുണം അംഗഭംഗങ്ങൾ തീർത്തു പുതിയതു യോജിപ്പിക്കുകയും ചെയ്യാറുണ്ട്. അതു സർവ്വാത്മനാ അനുചിതം എന്നോ ഉചിതതമമെന്നോ പറയാൻ കഴിയുന്ന ഒന്നല്ല. ഈയൊരു രുചിഭേദം അടിസ്ഥാനപ്പെടുത്തി ഡാക്ടർ ശങ്കരമേനോൻ അവർകൾ പൊടിഞ്ഞുപോയ ചിലെടത്തു പ്രതിനവഘടനചെയ്തുവെന്നു വിചാരിച്ചു പൊതുവെ ക്യൂറേറ്റർആപ്പീസുകാരുടെ കൃതിയാണെന്നുകൂടി അഭിപ്രായപ്പെട്ട ചരിത്രകാരനായ മിസ്റ്റർ പണിക്കർ പ്രത്യേകിച്ചു തെളിവു കൊടുക്കാതിരിക്കുന്നിടത്തോളം ചരിത്രദൃഷ്ട്യാ അതിനു സാധുവാദം ഉണ്ടാകുന്നതല്ല.

ഈ സന്ദർഭത്തിൽ പ്രസ്തുതചമ്പുക്കളിൽ രാവണവിജയം ഈ ആപ്പീസിൽതന്നെ ഉപലബ്ധമാകയും പ്രതിരൂപിതമാകയും ചെയ്തിരുന്നിട്ടും, ഭാഷാരാമായണചമ്പുവിലെ പ്രഥമപ്രകരണമായ രാവണോത്ഭവത്തിനു ശേഷം അടുത്ത സ്ഥാനത്തിൽ പ്രവേശിപ്പിക്കുവാൻ അർഹത്തമമായിരുന്നിട്ടും, അതുകൂടിച്ചേർക്കാതെയുള്ള പ്രസിദ്ധീകരണത്തിൽ പൂർവ്വഗാമിയായ ഡാക്ടർ മേനോൻ അവർകൾ സങ്കല്പിച്ചിട്ടുള്ള ഔചിത്യം എന്താണെന്നു വ്യക്തമാകാത്ത സംഗതികൂടി പ്രസ്താവ്യമായിരിക്കുന്നു.

ഇതുപോലെ വേറെയും ചില ചമ്പൂപ്രബന്ധങ്ങൾ പ്രസിദ്ധീകരണത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു. ഇതിന് ഈ ആഫീസിൽ തന്നെ സമ്പാദിതവും അസമഗ്രവുമായ കാളിയമർദ്ദനം പ്രബന്ധം ഉദാഹരണമായി നിർദ്ദേശിക്കാവുന്നതാകുന്നു. അതിലെ ആദ്യത്തെ ശ്ലോകവും, കിട്ടിയിട്ടുള്ളതിൽ ഒടുവിലത്തെ ഭാഗവും താഴെച്ചേർക്കുന്നു.

“നാലാമ്നായാംബുജത്തിൻ പരിമളവിഭവം
നർമ്മസഞ്ജാതഘർമ്മ-
പ്രാലേയാലങ്കൃതശ്രീമുഖതുഹിനകരം
മഞ്ജുവംശീനിനാദം,

നിലാംഭോദാഭിരാമം കരുതുക മനമേ!
കല്മഷം കൈവരാസ്സാൻ
ലീലാഗോപാലബാലം നമദസുരസുരാ-
ഹീന്ദ്രപാദാരവിന്ദം."

"വിശ്വമെല്ലാം ക്ഷയിച്ചിത്രിലോകീപുരീ
ശില്പിയാം പദ്മജന്മാവൃതാന്തം ലയി-
ച്ചൊക്കവേ കാരണാംഭോമയം തന്നെയാ-
കുന്ന കാലത്തുമാപത്തുകൂടാതവ-
ണ്ണം വടത്തിൻദളത്തിൽ കിടന്നങ്ഘ്രിപാ-
നം കൊട്ടുകൂം പരൻ"

ഈ ചമ്പുക്കളുടെ പ്രസാധനത്തിൽ വൃത്തബന്ധനിയമമുള്ള ദ്രാവിഡവൃത്തങ്ങൾക്കു ഗദ്യംഎന്നുകൊടുത്തുവന്നിട്ടുള്ള സമ്പ്രദായം അനാശംസനീയമെന്നു കരുതി, ദ്രാവിഡവൃത്തമെന്നു തലക്കെട്ട് ചേർത്തിരിക്കുന്നു. സംസ്കൃതവൃത്തമല്ലാത്തതെല്ലാം, ഗദ്യമാണെന്നു പൊതുവെ സങ്കല്പിക്കുന്നതു പ്രമാണാനുഗൃഹീതമല്ലല്ലോ.

ഇവയുടെ പ്രകാശനത്തിൽ ഗജേന്ദ്രമോക്ഷം സംബന്ധിച്ച്:—

൧. ബ്രഹ്മശ്രീ, കോട്ടയം കുടമാളൂർ ചെമ്പകശ്ശേരിമഠത്തിൽ നാരായണൻ മിത്രൻനമ്പൂതിരി അവർകളുടേയും

൨. ടി പട്ടാമ്പിയിൽ പ്ലാക്കോട്ടിരി നാഗലശ്ശേരി കൂടല്ലൂർമനയ്ക്കൽ ബ്രഹ്മദത്തൻ നമ്പൂരിപ്പാട്ട് അവർകളുടേയും

ഗ്രന്ഥപ്പുരകളിൽ നിന്നു ശേഖരിച്ചിട്ടുള്ള മാതൃകകളും,

1രാവണവിജയം സംബന്ധിച്ച്:—

൧. കോട്ടയം നെട്ടാശ്ശേരി മ-രാ-രാ-ശ്രീ പുതിയേടത്ത് ഉണ്ണ്യാതിരി അവർകളുടെ മാതൃകയും ഉപയോഗിച്ചിട്ടുള്ളതാകുന്നു.

ഈവിധം അനേകം ചമ്പൂപ്രബന്ധങ്ങളുടെപ്രസാധനത്തിലേയ്ക്കുള്ള ഭാവിശുഭാവസരത്തെ ആശംസിച്ചുകൊണ്ട് ഈ രണ്ടു ഭാഷാചമ്പുക്കളേയും സഹൃദയജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം,
൨൭-൧൨-൧൦൭

കേ. സാംബശിവശാസ്ത്രീ.

1. രാവണവിജയം ആരംഭത്തിൽ അല്പം വികലമാണെങ്കിലും ഉള്ളിടത്തോളം ഭാഗം സമയവിളംബം സഹിക്കത്തക്കതല്ലാത്തതിനാൽ പ്രസിദ്ധീകരണക്കോടിയിൽ ചേർത്തിട്ടുള്ളതാകുന്നു.

ശ്രീ.



## അവതാരിക.

മനോമോഹനയായ കേരളസാഹിതിയുടെ രണ്ടു കുണ്ഡലങ്ങളെന്നു പറയാവുന്ന രണ്ടു ഭാഷാചമ്പുക്കളുടെ ദ്വിതീയസംസ്കരണത്തിൽ ഉദ്യമം കാലത്താനിടയ്ക്കു എനിക്കൊരു അവകാശം സിദ്ധിച്ചതിൽ വളരെ ധന്യതയുണ്ടു്. ഈ ചമ്പുക്കളിൽ ഒന്നായ ഗജേന്ദ്രമോക്ഷം, പ്രതിദിവസം പ്രഭാതത്തിൽ സ്മരിക്കുവാൻ ഭാഗ്യമുള്ള സുകൃതികൾക്കു് ഒരു കല്പതരുവായി തീർന്നിട്ടുണ്ടെന്നു് അറിയാത്ത പഴമക്കാർ ചുരുങ്ങും. ഈ കഥ ഭാഗവതം എട്ടാംസ്കന്ധം ൨ മുതൽ ൪ വരെയുള്ള മൂന്നദ്ധ്യായങ്ങൾകൊണ്ടു് വർണ്ണിക്കപ്പെടുന്നു. പ്രധാനകഥാഭാഗങ്ങളിൽ മൂലഗ്രന്ഥത്തിൽനിന്നു് അധികംവ്യത്യാസമില്ലെങ്കിലുംരസാനുഗുണമായി വർണ്ണനീയഭാഗങ്ങളിലുംവർണ്ണനാരീതിയിലും ചില വിശേഷങ്ങൾ ഉചിതജ്ഞനായ കവി ആദരിച്ചിട്ടുണ്ടു്. മൂലഗ്രന്ഥത്തിലുള്ള ത്രികൂടവർണ്ണനത്തിനു പകരം പ്രകൃതചമ്പുവിൽ ഗജേന്ദ്രവർണ്ണനം സരസമായി ചേർത്തിരിക്കുന്നു. ക്ഷീരാബ്ധിയിൽ കലങ്ങിമറിഞ്ഞു മുന്നിൽ പായുന്ന കല്ലോലമാലകളെക്കണ്ടു് അതു പ്രതിപക്ഷിയാണെന്നുള്ള ശങ്കയാൽ മദാന്ധനായ ഗജേന്ദ്രൻ കാണിക്കുന്ന പരാക്രമധോരണികളും വിഹാരശൈലികളും ചമ്പുവിന്റെ നടുനായകമായി പ്രകാശിക്കുന്നു. ഇങ്ങനെ നോക്കിയാൽ സഹൃദയഹൃദയാകർഷകങ്ങളായ രത്നങ്ങൾ പലതും ഇതിൽ അടക്കംചെയ്തിട്ടുണ്ടെന്നു് ഇതു വായിച്ചുനോക്കുന്ന രസികശിരോമണികൾക്കു് അറിയാവുന്നതാണു്.

“വാത്സല്യാദഭയപ്രദാനസമയാ-
ദാർത്താർത്തിനിർവ്വാപണാ-
ദൌദാര്യ്യാദഘശോഷണാദഗണിത-
ശ്രേയഃപദപ്രാപണാത്
സേവ്യഃ ശ്രീപതിരേവ സർവ്വജഗതാ-
മേകാന്തതസ്സാക്ഷിണഃ
പ്രഹ്ലാദശ്ച വിഭീഷണശ്ച കരിരാട്
പാഞ്ചാല്യഹല്യാ ധ്രുവഃ”

ആശ്രയണീയഗുണങ്ങൾ എല്ലാം തികഞ്ഞിരിക്കുന്ന മഹാവിഷ്ണുതന്നെയാണു് ആശ്രയിക്കപ്പെടേണ്ടതെന്നുള്ള സ്വാനുഭവത്തെ ദൃഷ്ടാന്തപുരസ്സരംസ്ഥാപിക്കുവാൻ ഒരുങ്ങിയ കുലശേഖരആൾവാർ

*മുകുന്ദമാലയിൽ ചേർത്തിട്ടുള്ള ഒരു ശ്ലോകമാണിതു്. ഇതിൽ മൂന്നാമതായി സ്മരിച്ചിരിക്കുന്ന 'കരിരാട്' ഈ ഗജേന്ദ്രനാണെന്നു കൂടി ഓർക്കുമ്പോൾ ഇതിന്റെ മഹിമ ഭക്തിരസപ്രവാഹത്തിൽ നമ്മെ ക്രീഡാസുഖം അനുഭവിപ്പിക്കുന്നു.

ആപാദചൂഡം മധുരമായ ഈ കഥയെ മഹാന്മാർ പാട്ട്, കിളിപ്പാട്ട് എന്നും മററുമുള്ള രീതിയിൽ പലതരത്തിലും വാർത്തുവെച്ചിട്ടുണ്ട്. ഭാഷാചമ്പുക്കളിൽ 'ഗജേന്ദ്രമോക്ഷം' ഇതൊന്നല്ലാതെ മറെറാന്നും കണ്ടിട്ടില്ല. ഈ വിശിഷ്ടകൃതിയുടെ കർത്താവു് പുനമാണെന്നും അദ്ദേഹത്തിന്റെ ജീവിതകാലം ൬൦൪-ാമാണ്ടിനിടയ്ക്കാണെന്നും മററും പ്രഥമസംസ്കരണത്തിന്റെ മുഖവുരയിൽ കാണുന്നു. എന്നാൽ ഇതു ശരിയല്ലെന്നാണ് സിദ്ധാന്തപക്ഷം. കവി ആരായിരുന്നാലും കവിത എല്ലാംകൊണ്ടും ശ്ലാഘനീയമായിരിക്കുന്നതിനാൽ രസികന്മാരും ഭക്തശിഖാമണികളും ഇതുവായിച്ചു് ഒന്നുപോലെ ആനന്ദിക്കുന്നതാണ്.

വിമർശകന്മാരുടെ ദൃഷ്ട്യാ നോക്കുന്നതായാൽ ഈ കഥയെക്കുറിച്ചും ഒന്നു ചർച്ച ചെയ്യാനുണ്ട്. അതായതു്—

ഇന്ദ്രദ്യുമ്നൻ എന്ന പാണ്ഡ്യരാജാവു് ഒരു സിദ്ധാശ്രമത്തിൽ ചെന്നു മൗനവ്രതിയായി തപസ്സുചെയ്തുകൊണ്ടിരിക്കുമ്പോൾ അഗസ്ത്യമഹർഷി ശിഷ്യന്മാരോടുകൂടി അവിടെ വരികയും രാജാവു് മൗനവ്രതഭംഗത്തെ ഭയപ്പെട്ടു് അദ്ദേഹത്തെ വാക്കുകൊണ്ടുപോലും സൽകരിക്കാതിരുന്നതുനിമിത്തം രുഷ്ടനായ മഹർഷി "മദാന്ധനായ ഗജത്തെപ്പോലിരിക്കയാൽ ഗജമാകുക" എന്നു ശപിച്ചതുകൊണ്ടു്, ഇതു വിധിവിഹിതമാണെന്നുള്ള സമാധാനത്തോടുകൂടി രാജാവു് ത്രികൂടത്തിൽ ഗജേന്ദ്രനായി ജനിക്കുകയും, അതേ സമയത്തിൽ ആദരാതിക്രമംകൊണ്ടു പററിയ ദേവലശാപത്താൽ ഹൂഹൂ എന്ന ഗന്ധർവൻ ആ ത്രികൂടത്തിലുള്ള ഒരു സരസ്സിൽ നക്രമായി കിടക്കുകയും, ഒരിക്കൽ തൃഷാതുരനായ ഗജേന്ദ്രൻ ആ സരസ്സിൽ ഇറങ്ങവേ നക്രം ഗജേന്ദ്രന്റെ കാലിൽ പിടികൂടി ആയിരം സംവത്സരംവരെ ഗജേന്ദ്രനെ ക്ലേശിപ്പിക്കുകയും, അപ്രതീകാര്യമായ ഈ വലുതായ ആപത്തിലകപ്പെട്ടതുകൊണ്ടു് പൂർവവാസനാനുസൃതമായ ഭഗവത്ഭക്തിയുറച്ചു് ഗജേന്ദ്രൻ മഹാവിഷ്ണുവിനെ ധ്യാനിക്കുകയും, ഭഗവാൻ ഗരുഡാരൂഢനായി പ്രത്യക്ഷപ്പെട്ടു് ഗജേന്ദ്രനു

---

* കാവ്യമാലാസീരീസിൽ അച്ചടിച്ചിട്ടുള്ള മുകുന്ദമാല നോക്കുക.

മുക്തിയും നക്രത്തിന്ന ശാപമോക്ഷവും നല്കുകയും ചെയ്തുവെന്നാണല്ലോ കഥയുടെ പോക്ക്. ഇതിൽ പല സംഗതികൾ ആലോചിക്കുവാനുണ്ട്:—

(൧) രാജാവ് ഈശ്വരാരാധനാപരനാണെന്നും മൌനവ്രതിയാണെന്നും മഹർഷിസത്തമൻ മനസ്സിലാക്കിയിരുന്നിട്ടും സാധാരണജനങ്ങളെപ്പോലെ, തന്നെ സത്കരിച്ചില്ലെന്നു മാത്രം വിചാരിച്ച് അദ്ദേഹത്തിന് ഇത്രമാത്രം അഹങ്കാരവും കോപവും ഉണ്ടാകുന്നത് അദ്ദേഹത്തിൻെറ നിലയ്ക്ക് ഉചിതമാണോ?

(൨) ഈശ്വരധ്യാനം ചെയ്തുകൊണ്ടിരിക്കുമ്പോൾ ഈ ശാപം തന്നെ രാജാവിന് എങ്ങനെ പററി?

(൩) ഈ വിഷയത്തിൽ രാജാവിനു യാതൊരു കുററവും ഇല്ലാതിരിക്കേ "ശാപം അസ്ഥാനത്തിലാണ്" എന്നുപോലും മറുപടി പറയാതെ ഇത് വിധിവിഹിതമാണെന്നു രാജാവ് എങ്ങനെ സമാധാനപ്പെട്ടു?

(൪) ആയിരം വത്സരംവരെ നിരാഹാരനായ ഗജേന്ദ്രൻ എങ്ങനെ ജീവിച്ചിരുന്നു?

(൫) തിര്യഗ്ജാതിയിൽ ജനിച്ചിരുന്ന ഗജേന്ദ്രനു മുക്തി ലഭിക്കത്തക്കവിധത്തിലുള്ള ഭക്തി എങ്ങനെ ഉണ്ടായി?

(൬) പൂർവ്വവാസനയാൽ ഭക്തി ഉണ്ടായാലും തന്നെ അതേ ജന്മത്തിൽ എങ്ങനെ മുക്തി കിട്ടി?

ഏവംപ്രായങ്ങളായ അനുപപത്തികളാണ് തോന്നുന്നത്. ഇതിൽ എനിക്കു തോന്നിയ സമാധാനങ്ങളെ ഇവിടെ പ്രസ്താവിക്കാം. അതായത്:—

നമുക്ക് ഇഹത്തിലും പരത്തിലുമുള്ള സകലശ്രേയോമാർഗ്ഗങ്ങളേയും ഉപദേശിക്കുന്ന ആദിപരമാചാര്യൻ വേദമാണെന്നു പറഞ്ഞാൽ ആസ്തികന്മാരായ ആരും തന്നെ വിസംവദിക്കുമെന്നു തോന്നുന്നില്ല. അനാസ്തികന്മാരും ഇത് അംഗീകരിച്ചേ തീരു എന്നു സപ്രമാണമായും സയുക്തികമായും സ്ഥാപിക്കാവുന്നതാണ്. ഈ വേദമാകട്ടെ ഒരു പ്രഭുവിനെപ്പോലെ ശാസിക്കുന്നു. പ്രായേണ ആ ശാസനങ്ങളുടെ ഗുണദോഷങ്ങളെ അതു നമ്മെ മനസ്സിലാക്കുവാൻ ഒരുമ്പെടുന്നില്ല, എന്നാൽ ഫലംകൊണ്ട് നാം അവയെ അറിയുന്നു. എങ്കിലും പ്രവൃത്തിക്ക് ആഭിമുഖ്യം ഉണ്ടാകണ

മെങ്കിൽ അവയെപ്പററി സാമാന്യമായ ഒരറിവെങ്കിലും നമുക്ക് ഉണ്ടായിരിക്കേണ്ടതു അത്യാവശ്യമാണല്ലോ. "പ്രയോജനമനുദ്ദിശ്യ ന മന്ദോഽപി പ്രവർത്തതെ" എന്നാണല്ലോ ന്യായം. ഒരു ബാലനോട് "സത്യം വദ, ധർമ്മം ചര, ആചാര്യദേവോ ഭവ, അതിഥിദേവോ ഭവ" എന്നും മററും സഹസ്രാവൃത്തി പറഞ്ഞാലും സത്യം ധർമ്മം മുതലായവയുടെ സ്വരൂപം അനുഭവപ്പെട്ടിട്ടില്ലാത്ത അവൻ ഇതു് തനിക്കു വേണ്ടതാണെന്നുള്ള ബോധത്തോടു കൂടി അതിൽ എങ്ങനെ പ്രവർത്തിക്കും.? അതിനാൽ ഇവയുടെ (വേദശാസനങ്ങളുടെ) സ്വഭാവത്തെയും ഗുണദോഷങ്ങളേയും ഫലാഫലങ്ങളേയും മഹാന്മാരുടെ നടപടികൾ കൊണ്ടു വിവരണങ്ങൾ കൊണ്ടും മനസ്സിലാക്കുന്നതിനാണ് പുരാണങ്ങളും ഉപപുരാണാദികളും രചിക്കപ്പെട്ടിരിക്കുന്നതു് എന്നു നിശ്ചയിക്കാം. ഇതു കൊണ്ടാണത്രേ "ഭാരതഃ പഞ്ചമോ വേദഃ", "വേദഃ പ്രാചേതസാദാസീത് സാക്ഷാദ് രാമായണാത്മനാ". "വേദോപബൃംഹണാർത്ഥായ താവഗ്രാഹയത പ്രഭുഃ", "ഇതിഹാസപുരാണാഭ്യാം വേദാർത്ഥമുപബൃംഹയേത്" ഇത്യാദി മഹദ്‌വാക്യങ്ങൾക്ക് സാംഗത്യമുണ്ടായിരിക്കുന്നതു്. ഇതു ശരിയാണെങ്കിൽ പ്രസ്തുതകഥയിലും ഒരു രഹസ്യം ഉണ്ടായിരിക്കുവാൻ ന്യായമുണ്ട്. അതെന്താണെന്ന് ആലോചിച്ചാൽ ഔചിത്യം കൊണ്ട് "അതിഥിദേവോ ഭവ" എന്ന വേദശാസനത്തെയും, അഥവാ ലോകയാത്രയ്ക്ക് അവശ്യം ആദരിക്കേണ്ടതായ ന്യായത്തെയും അതിന്റെ ഫലാഫലങ്ങളേയും ദൃഷ്ടാന്തസഹിതം സ്ഥാപിക്കുവാനാണ് ഈ കഥ ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നതെന്നു വിചാരിക്കുന്നതിൽ വലിയ അപാകത ഉണ്ടെന്നു തോന്നുന്നില്ല. ഇങ്ങനെ അങ്ഗീകരിക്കുന്നപക്ഷം മുൻ ചൊന്ന അനുപപത്തികൾക്കും സമാധാനം ഉണ്ടാകുന്നതാണ്. എങ്ങനെയെന്നാൽ:—

(൧) അഗസ്ത്യമഹർഷി വന്നതു് അതിഥിയായിട്ടാണു.

"സർവ്വദേവമയോഽതിഥിഃ",
"സർവ്വസ്യാഭ്യാഗതോ ഗുരുഃ"
"അതിഥിര്യസ്യ ഭഗ്നാശോ
ഗൃഹാത് പ്രതിനിവർത്തതെ,
സ തസ്യ ദുഷ്കൃതം ദത്വാ
പുണ്യമാദായ ഗച്ഛതി."

എന്നും മററുമുള്ള ന്യായാനുസൃതമായ പ്രമാണം അനുസരിച്ച്, ഏതവസരത്തിലും അതിഥി, സാധാരണനായാലും, യഥോചിതം അവനെ സത്കരിക്കേണ്ടതു് അത്യാവശ്യമാണ്. അങ്ങനെ ഇരിക്കേ മഹാനുഭാവനായ അതിഥി വന്നിരിക്കുമ്പോൾ അദ്ദേഹത്തിന്റെ സത്കാരം എന്ന ധർമ്മമാണ് ആദരണീയമായുള്ളതു്. കാട്ടിൽ ചെന്നു തപസ്സുചെയ്തുകൊണ്ടിരിക്കുക എന്നുള്ളതു വിപ്രധർമ്മമല്ലാതെ രാജധർമ്മമല്ല, രാജാവിനു പ്രജാപാലനമാണ് മുഖ്യധർമ്മം ഇങ്ങനെ സ്വധർമ്മത്തെ വിട്ടും വിധർമ്മത്തെ സ്വീകരിച്ചും വേദശാസനത്തെ അനുഷ്ഠിക്കാതേയും ഇരുന്നതിനാൽ ഇവൻ ശാപാർഹനാണെന്നു മഹർഷിക്കു തോന്നിയതല്ലാതെ തന്നെ സത്കരിച്ചില്ലെന്നുള്ള കോപമല്ല ശാപത്തിനു കാരണമായിക്കൊണ്ടതു്. അന്നു് ധർമ്മസ്ഥാപനത്തിനായിട്ടു മാത്രമാണ് ഇങ്ങനെ ചില മഹർഷിമാർ നടന്നുകൊണ്ടിരുന്നതു്. ഇവർ ഇല്ലെങ്കിൽ സർവ്വസ്വാതന്ത്ര്യമുള്ള രാജാക്കന്മാർ എന്നല്ല, ദേവന്മാർപോലും സ്വധർമ്മത്തെ ശരിയായി നടത്തുകയില്ലായിരുന്നു. അതുകൊണ്ടു ധർമ്മലോപം കണ്ടി-ട്ടു അതു മാററുവാനായി മഹർഷി ശപിക്കുന്നതിനു ഇടയായി; അതു യുക്തവുമാണല്ലോ.

(൨) ഒരേധർമ്മംതന്നെ കാലഭേദമനുസരിച്ചും അധികാരിഭേദമനുസരിച്ചും വിധർമ്മമായും ചിലപ്പോൾ അധർമ്മമായും തീരുന്നതു സഹജമാണ്. ഇതുനിമിത്തം അതിഥിസത്കാരം അവശ്യകർത്തവ്യധർമ്മമായി തീർന്നിരിക്കുന്ന അവസരത്തിൽ മററു തപസ്സുകൾ അധർമ്മമായിത്തീരുകയും അതുകൊണ്ടു താത്ക്കാലികമായ തപസ്സ് ക്ഷയിക്കുകയും ചെയ്കതിനാൽ രാജാവിനു ശാപം പററി. മഹദ്ദർശനംകൊണ്ടു സർവ്വപാപവും തീരുമെന്നുള്ള ന്യായം ധർമ്മലോപം വരുത്തുന്നിടത്തല്ല, മററു സ്ഥലത്തിലാണ്. അവരെ സംബന്ധിച്ച ധർമ്മലോപം വരുത്തിയാൽ ആ ദർശനം ഇതുപോലെ പാപകാരണമായിട്ടുകൂടി തീരുന്നതാണ്.

(൩) ഈ സംഗതികൾ മനസ്സിലായിരുന്നതിനാലും, "വിഷ്ണുഃ സർവ്വഗുഹാശയഃ" എന്ന ജ്ഞാനം തത്കാലം തനിക്കു തോന്നാത്തതിനാലും ഇതു "വിധിവിഹിതമാണെ.ന്നു" രാജാവു സമാധാനപ്പെട്ടു.

(൪) ജ്ഞാനം ഉറയ്ക്കണമെന്നും അനേകജന്മങ്ങളിലുള്ള പ്രാരബ്ധങ്ങൾ ഒരേ ജന്മത്തിൽതന്നെ അനുഭവിച്ചു തീരണമെന്നും ഉദ്ദേശിച്ചു പരമകാരുണികനായ മഹർഷിസത്തമൻ, ആ അനുഭ

വത്തിന് അർഹമായ ഗജത്വവും, തിര്യഗ് ജന്മത്തിലും പൂർവ്വവാസനാനുവൃത്തിയും നല്കി അനുഗ്രഹിച്ചതുകൊണ്ട് ഗജേന്ദ്രൻ വിഷ്ണുസ്വരൂപധ്യാനത്തിൽ തന്നെ ലയിച്ചിരിക്കയാൽ തനിക്കുണ്ടായ ശരീരക്ലേശങ്ങൾ യാതൊന്നും അറിയാതെ തന്നെ ൧൦൦൦ വത്സരം ജീവിച്ചിരുന്നു. ഈ നിലയ്ക്കു ഇനിയും വളരെക്കാലം ജീവിച്ചിരിക്കാമെങ്കിലും ൧൦൯൦ സംവത്സരംകൊണ്ടുതന്നെ പ്രാരബ്ധങ്ങൾ അനുഭവിച്ചു തീർന്നു നിമിത്തം ആ കാലം മാത്രമേ ഇവിടെ പ്രസ്താവിക്കേണ്ടുന്ന ആവശ്യമുണ്ടായിരുന്നുള്ളു. ഇതുകൊണ്ടുതന്നെ അഞ്ചാമത്തെ അനുപപത്തിക്കും സമാധാനമുണ്ടാകുമെന്നു വിശ്വസിക്കുന്നു.

(ങ) ജന്മത്തിനു കാരണം പ്രാരബ്ധവും സഞ്ചിതവുമാണല്ലോ. ഇവയിൽ പ്രാരബ്ധം ൧൦൦൦ വർഷത്തെ അനുഭവംകൊണ്ടും സഞ്ചിതം ജ്ഞാനംകൊണ്ടും നശിക്കയാൽ "കാരണനാശേ കാര്യനാശഃ" എന്ന ന്യായത്താൽ ജന്മത്തിനു കാരണം ഇല്ലാത്തതിനാൽ ഉടൻ മുക്തിക്കു അർഹതയുണ്ടായി.

ഇവയാണ് എനിക്കു തോന്നിയ സമാധാനമാർഗ്ഗങ്ങൾ. ഇതിൽ നിന്നു എല്ലാ പുരാണകഥകളിലും ഇതുപോലെ പല രഹസ്യങ്ങളും അടങ്ങീട്ടുണ്ടെന്നും, അവ നിരർത്ഥകങ്ങളല്ലെന്നും ഉള്ള ബോധത്തോടുകൂടി ചിന്തിക്കുന്നതു നമ്മുടെ ശ്രേയസ്സിനു ഏററവും നന്നെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ.

കഥയുടെ ഗതി പരിശോധിക്കുമ്പോൾ ശ്രദ്ധിക്കേണ്ടുന്ന സദുപദേശങ്ങൾ എന്തെല്ലാമെന്നാൽ-"പ്രതിബധ്നാതി ഹി ശ്രേയഃ പൂജ്യപൂജാവ്യതിക്രമഃ" എന്നു കാളിദാസൻ പറഞ്ഞിരിക്കുന്നതുപോലെ ഏതവസരത്തിലും മഹാന്മാരെ ഗണിക്കാതിരിക്കുന്നതു ശ്രേയസ്സിനെ നിരോധിക്കുക മാത്രമല്ല ചെയ്യുന്നതു, അനിവാര്യമായ പല ദുഃഖാനുഭവങ്ങൾക്കും കാരണമായിത്തീരുമെന്നും, എത്രതന്നെ ബുദ്ധിയും മഹത്ത്വവും ഉണ്ടെങ്കിലും വിധി ആർക്കും തടുക്കാവതല്ലെന്നും, ബുദ്ധി ആ വിധിയെ അനുസരിക്കുന്നതാണെന്നും, ഭക്തിമഹിമയാൽ അസാധ്യമായ കാര്യം യാതൊന്നും ഇല്ലെന്നും മററുമാണ്. ഇതിൽ ഇനിയും ചർച്ചചെയ്യേണ്ടുന്ന ഭാഗങ്ങൾ പലതും ഉണ്ടെങ്കിലും അവതാരിക വളരെ ദീർഘിച്ചു പോകുന്നതിനാൽ രാവണവിജയം ചമ്പുവിനെക്കുറിച്ചും സ്വല്പം ചിന്തിച്ചിട്ട് വിരമിക്കാമെന്നു വിചാരിക്കുന്നു.

രാവണവിജയം ചംപുവിൽ പ്രധാനമായി വണ്ണിച്ചിരിക്കുന്ന കഥാഭാഗങ്ങൾ—രാവണനും വേദവതിയുമായുള്ള സംഭാഷണവും, അവൻ മരുത്തനേയും അനരണ്യനേയും, യമനേയും തോല്പിച്ചതുമാകുന്നു. ഈ കഥകൾ വല്മീകിരാമായണം ഉത്തരകാണ്ഡത്തിൽ ൧൮ മുതൽ ൨൨ വരെയുള്ള സർഗ്ഗങ്ങൾകൊണ്ടു പ്രതിപാദിക്കപ്പെടുന്നു. ഇവയിൽ മരുത്തന്റെയും അനരണ്യന്റെയും പരാജയം ചുരുക്കിയും, മററു രണ്ടു കഥകൾ സ്വല്പം വിസ്തരിച്ചുമാണ് ചംപുവിൽ കൊള്ളിച്ചിരിക്കുന്നതു്. മരുത്തൻ ഉശീരബീജം എന്ന ദേശത്തിലേയും അനരണ്യൻ അയോധ്യയിലേയും രാജാക്കന്മാരാകുന്നു. ഇവർ രണ്ടുപേരും ഇന്ദ്രതുല്യപരാക്രമന്മാരും ധർമ്മാത്മാക്കളുമാണ്. ഇവരിൽ മരുത്തൻ യാഗം തുടങ്ങിയിരിക്കുന്ന അവസരത്തിലാണ് രാവണന്റെ പുറപ്പാടുണ്ടായതു്. ഇദ്ദേഹത്തിന്റെ യാഗത്തിൽ ഒരു വിശേഷമുണ്ട്. അതായതു് ആ യാഗത്തിൽ എല്ലാ ദേവശ്രേഷ്ഠന്മാരും പ്രത്യക്ഷമൂർത്തികളായി സന്നിഹിതരായിരുന്നു എന്നുള്ളതാണ്. ഇവരിൽ ഇന്ദ്രൻ, വരബലത്താൽ രാവണൻ അജയ്യനാണെന്നുകണ്ടു് മയൂരത്തിന്റേയും, യമൻ കാകന്റെയും, കുബേരൻ ഓന്തിന്റേയും, വരുണൻ ഹംസത്തിന്റേയും, രൂപം ധരിച്ചു്, രാവണൻ അവിടെനിന്നു പോകുന്നതുവരെ കഴിച്ചുകൂട്ടി. ഇതുനിമിത്തം ഓരോരുത്തരും അവരവർ സ്വീകരിച്ച രൂപമുള്ള പ്രാണികൾക്കു് ഓരോ വരങ്ങൾ നല്കി. അതിന്റെ ചുരുക്കം താഴെ കുറിക്കുന്നു:—

"ഇന്ദ്രൻ വിളിച്ചുചൊന്നാൻ മയൂരത്തോടു
സുന്ദരമാക നിങ്ങൾക്കു ശരീരവും
പീലികൾതോറുമെന്നെക്കണക്കെ നല്ല
നീലനേത്രങ്ങളുമുണ്ടാകയും വേണം.
ഭൂമിയിൽ ഞാൻ വർഷിക്കുന്നനേരമോ-
രാമോദമുണ്ടായ്വരിക നിങ്ങൾക്കെല്ലാം.
കാകവൃന്ദങ്ങൾക്കു കാലൻ വരം നല്കി
'രോഗങ്ങൾകൊണ്ടും വയസ്സു പുക്കും നിങ്ങൾ
ചാകാവൊരുത്തർ കൊല്ലാതെയൊരിക്കലും
മൽപുരം പുക്കു വാഴും ജനങ്ങൾക്കെല്ലാം
ക്ഷുത്പിപാസാദികൾ തീരുവാൻ മാനുഷർ
ഇച്ഛയാ നല്കുന്ന പിണ്ഡം തന്നുച്ഛിഷ്ട-
മൊക്കവേ നിങ്ങൾ ഭുജിക്കുന്നനേരത്തു
തുഷ്ടി വരികവർക്കെന്നു കൃതാന്തനും

സുപ്രമോദേന കൊടുത്താൻ വരങ്ങളും.
അന്നങ്ങളോടു വരുണനും ചൊല്ലിനാൻ
'വണ്ണം വെളുത്തു ജലാശയാന്തേ നിങ്ങൾ
പങ്കജനാളസൂത്രങ്ങളും ഭക്ഷിച്ചു
സങ്കടമെന്നിയേ വാണുകൊണ്ടീടുവിൻ'
കിന്നരേശ്വരൻ കൃകലാസഗണത്തിനു
ഖിന്നത കൈവിട്ടു നല്കീടിനാൻ വരം
'പൊന്മയമാം മകുടം മൂർദ്ധ്നി ചേർത്തുകൊ-
ണ്ടുന്നതന്മാരായ് വസിച്ചീടുവിൻ നിങ്ങൾ.'

[അദ്ധ്യാത്മരാമായണം.]

കവിത പ്രായേണ മൂലത്തിന്റെ തർജ്ജിമയും അത്ഥാനുവാദവുമാണെന്നുള്ളതിനു ഒന്നു രണ്ടു് ഉദാഹരണങ്ങൾ കാണിക്കാം:—

(൧) മൂലം:—

"നാരായണോ മമ പതിർന്ന ത്വന്യഃ പുരുഷോത്തമാൽ
ആശ്രയേ നിയമം ഘോരം നാരായണപരീപ്സയാ.
വിജ്ഞാതസ്ത്വം ഹി മേ രാജൻ! ഗച്ഛ പൌലസ്ത്യനന്ദന!
ജാനാമി തപസാ സവ്വം ത്രൈലോക്യേ യദ്ധി വത്തതേ."

[വാല്മീകിരാമാ. ഉത്തരകാ. സ. ൧൭, ശ്ലോ. ൧൭, ൧൮.]

തർജ്ജിമ:—

"നാരായണനെൻ ഭർത്താവാവാൻ
ഘോരതപസ്സിതു ചെയ്തീടുന്നു.
ഗച്ഛ നിശാചര! ജാനേ തപസാ
വിശ്വമശേഷം ധമ്മപരാ ഞാൻ."

[പുറം ൧൧.]

(൨) മൂലം:—

"കശ്ച താവദസൌ യം ത്വം
വിഷ്ണുരിത്യഭിഭാഷസേ
വീര്യേണ തപസാ ചൈവ
ന മയാസൌ സമോ ഭദ്രേ!
യം ത്വം കാമയസേഽങ്ഗനേ!."

[വാല്മീകിരാമാ. ഉത്തരകാ. സ. ൧൭, ശ്ലോ. ൨൩.]

തർജ്ജിമ:—

"നാരായണനെന്നവനാരായത്?
ചാരുഗുണംകൊണ്ടെന്നോടൊപ്പാ."

[പുറം ൭൨.]

ഇത്യാദി. ചംപുവിൽ പ്രസ്താവിക്കുന്നതുപോലെ വേദവതി സീതയായി അവതരിക്കുന്നുവെന്നാണ് വാല്മീകിരാമായണത്തിലും അധ്യാത്മരാമായണത്തിലും കാണുന്നത്. എന്നാൽ ആനന്ദരാമായണം മൂന്നാം സർഗ്ഗത്തിൽ സീതയുടെ പൂർവ്വചരിത്രത്തെക്കുറിച്ചു മറെറാരു വിധത്തിൽ പറഞ്ഞിരിക്കുന്നു. അതിൻെറ ചുരുക്കം താഴെകുറിക്കുന്നു:—

പണ്ട് പദ്മാക്ഷൻ എന്നൊരു രാജാവുണ്ടായിരുന്നു. അദ്ദേഹം, സാക്ഷാൽ ലക്ഷ്മീദേവി തനിക്കു പുത്രിയായി ജനിക്കണമെന്നുള്ള ഉദ്ദേശത്തിൽ ആദ്യം ലക്ഷ്മീദേവിയേയും പിന്നീട് അവളുടെ ഉപദേശത്താൽ മഹാവിഷ്ണുവിനേയും വളരെക്കാലം ആരാധിച്ചു. പ്രസന്നനായ മഹാവിഷ്ണു ഒരു മാതളംപഴം പദ്മാക്ഷനു കൊടുത്തു. അതു പിളർന്നുനോക്കിയപ്പോൾ അതിനകത്തു ഒരു ദിവ്യകന്യകയെ കണ്ടു. ആ കന്യകയെ പദ്മാക്ഷൻ തൻെറ പ്രിയപുത്രിയായി വളർത്തിവന്നു. അവൾ വിവാഹാർഹമായ വയസ്സിൽ എത്തിയപ്പോൾ അവൾക്ക് സ്വയംവരം നിശ്ചയിച്ചു. അവിടെ കൂടിയ അസുരന്മാർ മത്സരികളായി പദ്മാക്ഷനെ കൊന്നിട്ട് അവളെ അപഹരിക്കുവാൻ കരുതിച്ചെല്ലവേ, അവൾ അഗ്നിയിൽ ചാടി മറഞ്ഞു. ഒരിക്കൽ അവൾ ആ അഗ്നികുണ്ഡത്തിൻെറ വേദിയിൽ ഇരിക്കുമ്പോൾ, പുഷ്പകവിമാനത്തിൽ കയറി ആകാശമാർഗ്ഗേണ ഗമിക്കുന്ന രാവണൻ അവളെക്കണ്ട് അപഹരിക്കുവാനായി മുതിർന്നപ്പോൾ അവൾ മുൻപോലെ അഗ്നികുണ്ഡത്തിൽ ചാടി അന്തർദ്ധാനം ചെയ്തു. രാവണൻ ആ അഗ്നികുണ്ഡത്തിൽ ശോധിച്ചപ്പോൾ അവിടെനിന്നു കിട്ടിയ അഞ്ചു രത്നങ്ങളെ മണ്ഡോദരിക്കു പ്രണയപാരിതോഷികമായി കൊടുക്കാനായിട്ട് ഒരു പെട്ടിയിലാക്കി ലങ്കയിലേയ്ക്കു കൊണ്ടുപോയി ഒരു സ്ഥലത്തു സൂക്ഷിച്ചുവച്ചു. പിന്നീട് ആ പെട്ടി എടുക്കുന്നതിന് എത്രതന്നെ പണിപ്പെട്ടിട്ടും കഴിയായ്കയാൽ അതു പൊളിച്ചു നോക്കിയതിൽ താൻ മുൻപുകണ്ട കന്യക അതിൽ ഇരിക്കുന്നതായി അവനു പ്രത്യക്ഷപ്പെട്ടു. മണ്ഡോദരി അവളുടെ

ലക്ഷണങ്ങളെ കണ്ടിട്ട "ഇവളിൽ ലങ്കാനശിപ്പിക്കുന്ന ലക്ഷണങ്ങൾ ഉള്ളതിനാൽ ഈ പെട്ടിയോടുകൂടി ഇവളെ വളരെ ദൂരത്തു കൊണ്ടുപോയി കളയണം" എന്നു രാവണനോട് അപേക്ഷിക്കയും രാവണൻ അപ്രകാരം ചെയ്യുന്നതിനു രാക്ഷസന്മാരോടു ആജ്ഞാപിക്കുകയും, അവർ മിഥിലയിൽ കൊണ്ടുചെന്നു പെട്ടിയെ കുഴിച്ചിടുകയും, ആ ഭൂമി കൃഷി ചെയ്യാനായിട്ട് ഒരു വിപ്രൻ ഉഴവേ കണ്ടുകിട്ടിയ നിക്ഷേപരൂപമായ പെട്ടിയെ ന്യായപ്രകാരം ആ ദേശത്തിന്റെ അധിപനായ ജനകമഹാരാജാവിനു കാഴ്ചവയ്ക്കുകയും, അദ്ദേഹം പെട്ടി തുറന്നു നോക്കിയപ്പോൾ കിട്ടിയ കന്യകയെ തന്റെ മകളായി വളർത്തുകയും ചെയ്തു. ഇതു നിമിത്തം ആ കന്യകയ്ക്കു മാതുലുങ്ഗീ, പദ്മാ, അഗ്നിഗർഭാ, രത്നാവതീ, ധരണിജാ, ജനകജാ, സീതാ എന്ന പേരുകൾ സിദ്ധിച്ചു എന്നാണ് കാണുന്നത്. മററു ഭാഗങ്ങളിൽ മൂലഗ്രന്ഥത്തിൽ നിന്നു അധികം വ്യത്യാസം ഇല്ല. രാവണന്റെ അപദാനശതങ്ങളിൽ എത്രയോ അത്യല്പമായിട്ടുള്ള കഥയാണ് ചമ്പുവിൽ ചേർത്തിരിക്കുന്നത്. അതിനാലും "രാവണവിജയം" എന്നു പേരു കൊടുത്തിരിക്കുന്നതിനാലും ആദിയിലും അവസാനത്തിലും അവശിഷ്ടഭാഗങ്ങൾകൂടി കാണേണ്ടതായിട്ടുണ്ട് എന്നാണ് തോന്നുന്നത്. സർവ്വഥാ കിട്ടിയിടത്തോളമുള്ള ഭാഗങ്ങൾ രസികാസ്വാദ്യങ്ങളായിരിക്കുന്നുവെന്നുള്ളതിൽ പക്ഷാന്തരമില്ല. ഇതിന്റെ കർത്താവും പുനമാണെന്നും മററും പ്രഥമസംസ്കരണത്തിന്റെ മുഖവുരയിൽ നിരൂപിച്ചിരിക്കയാൽ അതു് ഇവിടെ ആവർത്തിക്കേണമെന്നു വിചാരിക്കുന്നില്ല. പുനമല്ല പ്രണേതാവെന്നു തീർച്ചയായി പറയാം.

ഭാഷാചമ്പുക്കൾ രണ്ടിനും ഒരു മാതൃകകൂടി കിട്ടിയാൽ ഈ ദ്വിതീയസംസ്കരണത്തിൽ ഗ്രന്ഥശരീരത്തെ ഒന്നുകൂടി പരിഷ്കരിക്കാമെന്നാഗ്രഹിച്ചിരുന്നതു സഫലമാകായ്കയാൽ വളരെ കുണ്ഠിതമുണ്ട്. എങ്കിലും മാതൃകാന്തരാന്വേഷണത്തിൽ ഇനിയും ശ്രമം കുറച്ചിട്ടില്ല. കിട്ടിയാൽ അടുത്തസംസ്കരണത്തിൽ ആ പരിഷ്കാരങ്ങൾ വേണ്ടതുപോലെ നടത്തിക്കൊള്ളാമെന്നുള്ള സമാധാനത്തോടുകൂടി ഈ ദ്വിതീയസംസ്കരണം മഹാജനസമക്ഷം ഉപഹരിച്ചുകൊള്ളുന്നു.

തിരുവനന്തപുരം,
൧-൯-൧൧൧൪.

കെ. മഹാദേവശാസ്ത്രീ,
ആക്ടിങ്ങ് ക്യൂറേട്ടർ.

# രണ്ടു ഭാഷാചമ്പുക്കൾ

## ൧. ഗജേന്ദ്രമോക്ഷം

ഉണ്ടായി മാമകീനം മനതളിർ നിറയു-
ന്മാറൊരാനന്ദ[1]മയ്യോ!
തണ്ടാർബാ[2]ണാഭിരാമം സഭയിലിഹ സഖേ!
കണ്ടനേരം ഭവന്തം;
വണ്ടിൻ വാടീനിറം തേടിന മുരമഥനം
പണ്ടു വാപീ[3]സമീപേ
കണ്ടന്നപ്പാണ്ഡ്യഭൂപാലകമകുടമണി-
പ്പൂൺപിനങ്ങെന്നപോലെ. ൧

ശ്രീമാൻ പാണ്ഡ്യമഹീപതി,ർമ്മുരരിപു-
ശ്രീപാദപദ്മാർപ്പിത-
സ്വാന്തഃ, ശാന്തമനോമലഃ, സകലവി-
ദ്യാംഭോധിനിഷ്ണാതധീഃ,
ഇന്ദ്രദ്യുമ്ന ഇതി ദ്വിപേന്ദ്രഗമനഃ,
പ്രത്യർത്ഥിപൃഥ്വീപതി-
പ്രധ്വംസപ്രഥിതപ്രതാപമഹിമാ,
സത്കീർത്തിരാസീത് പുരാ. ൨

സോഽയം ത്യക്തവിഷോപമാനവിഷയോ
മാലേയമാലാകുലം
ശൈലം ഭാസുരമാവസൻ ഹി മലയം
ഭൂ[4]യോഽപി തേപേ തപഃ;

---

1. മിഴ്പ്പോൾ, 2. ബാണോപമനം, 3. തടാകേ, 4. ഭോ, ഭ, എന്ന പാഠം,

G. P. T. 770. 2000· 6-4-1115.

ഗംഭീരേണ ച കുംഭയോനിമുനിനാ
ശപ്തസ്സ്വസംഭാവനാ-
വൈമുഖ്യാ,ദവശസ്സദൈവ[1]ഗതവാൻ
സംഭ്രാന്തധീഃ കുംഭിതാം. ൩

സോഽപ്യദ്രൌ നിജദാരദാരകസുഹൃത്-
സങ്ഘൈലൈരസങ്ഖ്യൈഃ സമം
ത്രുപ്യായഃകനകാഭിരാമശിഖരേ
രേമേ ത്രികൂടേ ചിരം;
വിഷ്വഗ്വിഷ്ഫുരിതാധിരൂഢകലശാം-
ഭോരാശിവീചീശതൈ-
രാധൌതാമലവപ്രദീപ്രനവര-
ത്നോദ്ദ്യോതിതാശാന്തരേ. ൪

ദ്രാവിഡവൃത്തം ൧.

ഹര! ഹര! ശിവ! ശിവ! പറയാവല്ല-
ക്കരിവരചരിതം കരുതുന്തോറും;
കരുമനതന്നേ കാണ്മാനുള്ളു.
പെരിയ മരാമരനികരമൊരോരോ-
പടലുകൾ കാടുകൾ കടുവാകരടികൾ
കിടുകിടെയോട്ടം കിടികൾ പെരുമ്പാ-
മ്പെന്നിവയൊക്കെത്തച്ചുതകർത്ത-
ക്കടലിൽ മറിച്ചു കളഞ്ഞീടുമ്പോൾ,
കടലുമടങ്ങാത്തിരമാലകളാം
കരനികരംകൊണ്ടരനിമിഷം കൊ-
ണ്ടഴകൊടെടുത്തമ്മലയരിപാട്ടിൽ
മറിക്കുന്നേരം, മറുതലയായി
മദിച്ചുവരുന്ന മഹാംബുധിയോടുമ-
ടുത്തു മരങ്ങൾ പറിച്ചുമെറിഞ്ഞും,
പരിചൊടിറങ്ങിപ്പലവഴിപാഞ്ഞും
തെരുതെരെ വരുമത്തിരകളുമായ-
ക്കരിവരനൊന്നു കയക്കുന്നേരം
മലയരിവൊന്നു തകർന്നുമറിഞ്ഞ-
ക്കടലിലുതിർന്നപ്പാൽനിറമൊക്കെപ്പലനിറമായീ

1. ഗമിതഃ, ഖ, പാഠം.

തൻനാഗാധീശകണ്ഠേ വിരവൊടു സുരലോ-
    കാധിരാജൻ കരേറി-
ച്ചെന്നാനന്നാഗലീലാകലവികൾ സുഖമേ
    കാണ്മതിന്നാണ്മയോടേ. ൫

വാലും, കാലും തലപ്പാരവു,മൊരുകനവും
    നീളമയ്യാ! നടക്കും-
ചേലും, കോലും വഴക്കം പുകരൊടണികരം,
    കർണ്ണവും വർണ്ണനീയം,
വാലും ദാനാംബുകൊണ്ടുള്ളൊരു സുഗേതയും,
    കണ്ടാലൈരാവതം താൻ
മാലും കൈക്കൊണ്ടു നിന്നാനരപെരുകിന നാ-
    ണം പൊറാഞ്ഞാകുലാത്മാ. ൬

ഏവം കിഞ്ചിത് കളിച്ചക്കരികുലപെരുമാൾ
    പാൽപ്പയോരാശി[1]തന്നിൽ
താ[2]വും നീർ കോരി മമ്മാ! തെളിവൊടു നിജദേ_
    ഹത്തിലൂത്താത്തുശോഭം;
ഭാവം കൈക്കൊണ്ടു മെല്ലെന്നടവിയിൽ നടകൊ-
    ണ്ടീടുവാൻ കർണ്ണതാളാ-
രാവം ചി[3]ന്നം വിളിക്കും നിനദവുമഴക-
    ണ്ടെത്രയും യാത്ര കണ്ടാൽ. ൭

എന്നുചൊൽവനവനീ നിജാങ്ഗമവനീധ-
    രേന്ദ്രശിഖരാന്തരേ
ബന്ധുവൃന്ദമൊടു ചേർത്തു കിഞ്ചന നിവർന്നു
    നിന്ന നിമിഷാന്തരേ,
പന്തുമാടി വനദേവതാഗണമണഞ്ഞി-
    തന്യശിഖരാശയാ,
രന്തുമേവ തദുപത്യഹോ! സപദി ഗാഢ-
    രൂഢകുതുകാകുലം. ൮

ഗദ്യം ൧.

തദനു ച മദനശരവിസരദവിരളദാഹനസദനായമാനമാ-
നസേന, തേന മദഭരാഘൂർണ്ണമാനലോചനമരീചിനിചയപരി-

1. മദ്ധ്യ, 2. വീട്ടം നീരുകോരി, 3. ഭോഗം, 4. ഹ്നം എന്നു ഖ. പാഠം.

ഹസിതമധുവർണ്ണേന, അർണ്ണോരുഹകേസരസവർണ്ണപുരുവിന്ദു-
പൂർണ്ണകർണ്ണകടകരേണ, കദാചിദപി ലകുചതചചാനിചയസല്ലകീ-
പല്ലവതല്ലജാദിഖാദ്യപദാർത്ഥസാർത്ഥൈർവ്വല്ലഭാഭിഃ സഹ സജ-
ഗ്ധിമഹാമഹമനുഭോല്ലവതാ, കദാചിച്ച നിശിതതരനിജദന്തക-
ന്തസന്താഡിതഹിന്താളതാളതമാലനാഗപൂഗപുന്നാഗപ്രമുഖസ്സ-
സ്ഥിരതരസ്ഥിരാരുഹനിവഹപ്രസ്തരഗണ്ഡശൈലഷണ്ഡഖണ്ഡ-
നരവാനുയായിബൃംഹിത കാന്ദിശീകകേസരിഭശരഭേതരേഭഹരിമൃ-
ഗകുലാവലോകനഭീ[1]രുനിജകളഭകരേണുഗണപർയ്യവണസമായ-
ത്തചിത്തതയാ ഗണസമീപ ഏവ സഞ്ചരതാ, വാമനേനേവ
കരകലിതദാനസലിലേന, വിശദവിഹിതവിക്രമേണ ച ധനഞ്ജ-
യേനേവ കർണ്ണതാഡനരതേന, സ്വസുഖാനുഭൂതനാഗനാരീനിധു-
വനേന ച, സദാ വനരതേനാപി ഗണാനാമവനരതേന, സദാ-
രകേണാപി തരൂണാം വദാരകേണ യൂഥനാഥേന ഗജജന്മനി
സുലഭാനി നിഖിലസുഖാന്തരാണി[2] ചിരമനുഭൂയന്തേ സ്മ.

ഇങ്ങനെ പലപല കാലം
തിങ്ങിന മോദം കരീന്ദ്രനതിവേലം
പൊങ്ങിന മജ്ജലമതിലേ
മുങ്ങി നടന്നാൻ പ്രിയാഭിരനുകൂലം.

ഗദ്യം ൫

തദനു ഝടിതി പോന്നുവന്നും മുഴുത്തു നിദാഘോദയപ്രൌ-
ഢിതാനെത്രയും ഘോരമായ്, പത്തുദിക്കിങ്കലും കത്തിമെത്തിക്കുന്നൊ
തത്ര ഭാനുപ്രഭാ ചിത്രഭാനുപ്രഭാവത്തൊടെത്തിജ്ജയിച്ചിത്രിലോ-
കത്തിനങ്ങത്തൽ ചേർത്തോരുകാലത്തു താപം പൊറാഞ്ഞങ്ങ്ഗമെ-
ല്ലാം മെലിഞ്ഞങ്ങുമിങ്ങും പൊരിഞ്ഞോടിയോടിപ്പിടിക്കൂട്ടവും
ബാലരും തേടുമപ്പാടുകണ്ടത്രികൂടത്തിങ്കൽ നിന്നങ്ങിഴിഞ്ഞിങ്ങു
പോരുന്നനേരം വഴിക്കക്കരേണുക്കളെക്കയ്യിൽ നിന്നോലുമന്നീ-
രുകൊണ്ടെന്നനച്ചും തണൽപ്പാട്ടു നോക്കിക്കുഴൽച്ചോട്ടുവച്ചും നട-
ക്കുന്ന നേരത്തു, ദൈവം നിനച്ചാൽ വലത്താകകൊണ്ടോ മറി-
ച്ചാകകൊണ്ടോ, ധരിച്ചീലതേതും, നിറഞ്ഞങ്ങു മിട്ടാൽ കവി-
ഞ്ഞോരു നീർകൊണ്ടു വാരാകരത്തെപ്പുനർവ്വാക്യമാക്കിപ്പരന്നോരു
കാസാരമൻപോടു കണ്ടിട്ടതിൽച്ചെന്നിറങ്ങിക്കളിത്തങ്ങൾ മിത്ര-

1. ത, 2. സുഖം എന്ന ക. പാഠം.

ങ്ങൾ പുത്രൌഘമെല്ലാം കളിച്ചും കുളിച്ചും പുളയ്ക്കുന്നനേരം, മഹാനാഗരാജൻ നിദാഘാവലേപം പൊറാഞ്ഞഗ്ഗണത്തോടുകൂടി ക്കറഞ്ഞോരുനേരം ജലക്രീഡചെയ്തങ്ങു നിൽക്കുന്നനേരത്തു [1]സംരം ഭിയായോരു കുംഭീരമെത്തിക്കടിച്ചങ്ങിഴച്ചാശു ഗംഭീരനായ വന്ന കുംഭീന്ദ്രനെക്കൊണ്ടു നീരാഴമുള്ളോരു ദിക്കിങ്കലാക്കിച്ചമച്ചീടിനാൻ

ദ്രാവിഡവൃത്തം ൨.

കരിവരനപ്പൊഴുതൊന്നു കുതന്നു;
ഞെരുഞെരെ മുതലയുമൊന്നു തകന്നു;
കടുകൾ മുറുക്കം നക്രവുമപ്പോ-
ളുടികൊണ്ടൊന്നു മറിക്കും ഗജവും,
മുതലയുമതലന്നോക്കിയിഴയ്ക്കും,
തലഭുവിങ്കലിഴയ്ക്കും ഗജവും;
വത്സരമായിരമായിരുവക്കും,
മത്സരമൊന്നു കുറഞ്ഞീലേതും.

ഇവണ്ണം നാഗേന്ദ്രൻ പലസമകൾ ചെല്ലമ്പൊഴവശീ-
ഭവന്നംഭോമദ്ധ്യേ മരണപരിതാപാതുരതയാ
സ്തുവന്നംഭോജാക്ഷം സ്മൃതനിജപുരാജന്മചരിതൻ
സ്തവംകൊണ്ടദ്ദേവം മനസി കലയാമാസ സുകൃതീ. ൧൦

1. പുരാ കേവലം ദേവലാഖ്യേന ശാപേന കെല്പിനോടപ്പുതന്നിൽ കടന്നോരു ഗന്ധർവ്വഗംഭീരകുംഭീര.

എന്നും,

2. നക്രോഗ്ര്യപ്രഗ്രപാദാക്രമാത്പ്രതിബലം
വ്യാകൃഷ്യ നാഗാധിപം
തോയാല്പാന്തരമാനിനീഷുമുദക-
ന്നാസ്യാഗ്രപാദം ബഹി
വ്യാക്രോശന്തമഖം ഗജേന്ദ്രമുദകേ
വീക്ഷ്യാകുലം വ്യാകുലാ
ഭീതാശ്ചുക്രുശുരാർത്തവം സകളഭാ
ദീനാഃ കരിണ്യശ്ചിരം.

തോയസ്യാന്തർബ്ബഹിരപി തയോഃ കർഷതോർന്നേതുമേവം
ഭൂയോ ഭൂയഃ പൃഥുലബലയോർന്നക്രമാതംഗപത്യോഃ
ദിവ്യാബ്ദാനാം പരിഗതമഭൂദ്ദൈവഗത്യാ സഹസ്രം
ദൃഷ്ട്വാ ദേവാ വിധിവിലസിതം മേനിരേ തദ്വിചിത്രം.

എന്നും ഖ. പാഠം.

പൂമാതും പൂമിമാതും സരസിജഭവനും
തേടുമപ്പുണ്യധാരാ-
ഭ്രമാവുന്നിഭ്രശോഭം ഫണിവരശയനേ
മേവുമാറങ്ങു കണ്ടാൻ;
ശ്രീമാനാം നാരദൻതുംബുരുസനകസന-
ന്ദാദിതത്പാർഷദന്മാർ
നാമാന്വാവർത്തനംചെയ്തുഴകൊട്ടു ചുഴലെ-
ച്ചേർന്നുനിന്നീടുമാറും. ൧൧

മത്സ്യരൂപ! കമഠാകൃതേ! വരവരാഹ-
ദേഹ! നരസിംഹ! ഹേ!
ശസ്യവാമനതനോ! ഭൃഗുദ്വഹ! രഘുപ്ര-
വീര! ബല! കംസഹൻ!
ദസ്യുഭൂതജനനിഗ്രഹായ ധൃതകല്ക്കി-
വേഷ! ഭഗവൻ! മുതേ-
രസ്യ സർവ്വമപി സങ്കടം ത്വമിഹ വിശ്വ-
നാഥ! വിരളീകുരു. ൧൨

നേരെത്താതോരു ദൈവം നിജഹൃദി സുഖമേ
കണ്ടു മാൽ തീർത്തു നിൽക്ക-
ന്നേരത്താനന്ദരൂപൻ തെളിവൊടു ഗരുഡാ-
രൂഢനായ് വന്നകാണ്ഡേ,

1. ആർത്തിപൂണ്ടു കരമേനാക്കി വീർത്തു നിജക്ലേ-
ശമോർത്തു കലിതാശയാ
നേത്രവാരി ചൊരിയുന്ന വാരിയതിൽ ഗാത്ര-
മങ്ങു മുഴുകീ തുലോം,
ഓർത്തുനേരമതിമോഹനസ്തുതികൾ തീർത്തു-
തോന്നി നിജമാനസേ
ചേർത്തുകൊണ്ടു കമലേക്ഷണം കനിവൊടാസ്ഥ-
പൂണ്ടു പുകഴുംവിധൗ,
ആക്രന്ദം നക്രഭീതദ്വിരദവരമുഖോദ്-
ഗീർണ്ണമാകർണ്ണ്യ തൂർണ്ണം
സൌപർണ്ണേ സ്വർണ്ണവർണ്ണേ ഗരുതി കൃതപദഃ
പൂർണ്ണകാരുണ്യരാശിഃ
കല്പാന്താർക്കോഗ്രചക്രദ്യുതിലസിതഭുജ-
ഖ്യാരുഭൂഷോത്തമേശോ
ഭാസ്വത് പീതാംബരാഢ്യാംബുദസദൃശരുചിഃ
പ്രാദുരാസീത് സ ദേവഃ,
എന്നു ഖ. പാഠം.

തീരത്തായീ; സരോപാരിയിലവശതയാ
പെട്ട പാടങ്ങശേഷം
തീരെത്താരൊത്ത കണ്ണീരിന്നൊരു കരുണ ചൊരി-
ഞ്ഞാസ്ഥയാ ഹസ്തിവര്യേ. ൨൩

ദണ്ഡകം.

കണ്ടാനഹോ! സപദി തണ്ടാർവിലോചനമ-
കുണ്ഠാദരം [1]പതഗകണ്ഠേ,
വണ്ടിയലുമളകനിര മണ്ടിവരുമളവധിക-
മുണ്ടിനിയപാറയൽ തടവുന്തു;
മുരവൈരിതാനിവനൊരു സംശയം ന മമ
പരനാകിലെന്തിവകൾ കാണ്മാൻ
ദരമരിയദനുജവരഗളമരിയുമരിയുമൊരു
ഗദ കമലമമലവനമാലാ
എന്നിങ്ങനേ കരുതി മന്നിൻമണാളനൊട്ടു-
തന്നേ പറഞ്ഞു നിജതാപം
"എന്നെയൊരു മുതല ബത! വന്നഖിലജഗദധിപ!
തിന്നുവതിനവനിത, തുനിഞ്ഞു,
കരുണാംബുധേ! വരിക തരുണാംബുവാഹനിഭ!
മരണാമയങ്ങൾ സഹിയാ മേ;
അരുണമൃദുകമലനിഭചരണയുഗമൊഴിയെ മമ
ശരണമിഹ നഹി നഹി ദയാലോ!"
ഇത്ഥം തം സംസ്തു[2]വാനം സരസിജനിചയൈ-
രർച്ചയന്തം ച പശ്യൻ
ഹസ്തീന്ദ്രം ദൈത്യഹന്താ നിജഭുജലതയാ-
കൃഷ്യ കാസാരവാരഃ
ചക്രേ ചക്രേണ നക്രം കില ദലിതമുഖം
സോഽപി തം ദേവലാഖ്യം
ദേഹം ഭിന്ദൻ ഹ! ഹൂഹൂർദ്ദിവമനുഗതവാൻ
ഹന്ത! ഗന്ധർവരാജഃ. ൨൪

തദൈവ ലബ്ധഗോവിന്ദസാരൂപ്യഃ പാണ്ഡ്യഭൂപതിഃ
യയൗ തേന മഹാഭാഗോ വിഷ്ണുനാ ധാമ വൈഷ്ണവം. ൨൫

ശുഭമസ്തു.

1. ഗരുഡ, 2. വന്തം എന്നു ഖ. പാഠം.

# ൨· രാവണവിജയം·

എപ്പോഴും ചെന്ന.........
......... കളിച്ചും
ഒപ്പംചെന്നീടുമന്ദേ... ... ...
............ഭാസമാനാ. ൧

ചേലാരാടോപം കല......മേ-
വീടുമാശ്ചര്യപൂരാ-
ന്നോരോന്നേ കണ്ടു സൌധോപരി മരുവുമൊരോ
കാമിനീകാന്തരമ്യാ
വാരാന്നീടും പതാകാമയനവരസനാ-
ലീഢപൂർണ്ണേന്ദുബിംബാ
ന്നേര സാലങ്ങളിൽ ചെന്നിടറി മുറയിടും
നീലജീമൂതമാലാ. ൨

അമ്ലാനശ്രീകലന്നീടിന മണിമയവെ-
ണ്മാളികാഭിത്തിതോറും
മമ്മാ! മിന്നീടുമംഭോന്ധിഗതതിമിക്രു-
മ്മാദിസത്വാഭിരാമാ
ചെമ്മേ ചെന്നംബുധേരൂർമ്മികളില...
ബിംബിതാമേയനാനാ-
രമ്യാഭ... ... ... ... ...ലസിതനി-
ർമ്മായഭിവ്യാൽ............... ൩

കാലേ കാലേ ത... ...ല തപ ചെയ്തു....
പുരാ തോഷയിത്വാ
മേലമ്പീടുന്നൊരോ... ... ... ... ...
.......വീര്യഭ്രമാ
ചാലേ ചെന്നങ്ങഹോ ... ...വിനോദാ-
ട്ടിക്കളഞ്ഞൂജ്ജ്വലശ്രീ-
ലീലാലംകാരലംകാപുരിയിൽ നിശിചര-
സ്വാമിതാനായിരുന്നു. ൪

ദ്രാവിഡവൃത്തം ൧.

ഹരഹര! ശിവശിവ! പറവാൻ പണി പണി
ദശമുഖചരിതവിലാസമൊരൊന്നേ:
ഗിരിജാകാമുകസഖ്യോഞ്ചോന്നതി-
വിശ്രുതനാകമൊരു വൈശ്രവണൻതാ-
നഴകിലയച്ചൊരു ദൂതൻ ചെന്നു പ-
റഞ്ഞതു കേട്ടടനത് കടരോഷം രക്ഷോനാഥൻ
തദ്ഗളമാശു മുറിച്ചുകളഞ്ഞഥ
തത്ക്ഷണമേവ ജഗത്ത്രയകാങ്ക്ഷീ
യക്ഷാധിപനോടു പൊരുതുജയിപ്പാ-
നക്ഷതശൌര്യം ലങ്കാനഗരിയിൽ
നിന്നുപുറപ്പെട്ടളകാനഗരേ
.........സാകം ചെന്നു ചുഴന്നു
.........ന്യേ ബലാടോപം
വിത്തധിപ... ............ട്ടു
നക്തഞ്ചരപതി മത്തതരാത്മാ
പുഷ്പകമാമൊരു ദിവ്യവിമാനം
കെല്പിനൊടപഹൃത്യാശുകരേറി-
ത്തെളിവുകലന്നു നടന്നൊരുനേരം
ഝടിതി തടഞ്ഞൊരു കൈലാസാദ്രിയെ
വടിവൊടു കത്തിയെടുത്തുപറിച്ചു-
ങ്ങമ്മാനക്കളി മമ്മാ! ചേർത്തുട-
നഗജാലിംഗനതോഷിതശങ്കര
വരദാനംകൊണ്ടതിദർപ്പം പൂ-
ണ്ടവിടുന്നവനിപനിവഹജയാർത്ഥം
വിന്ധ്യവനാന്തേ ചെന്നൊരുനേരം
കണ്ടാനപ്പോൾ മഹിതതപം ചെ-
യ്തുവിടെ നിഷണ്ണാം കാഞ്ചനവർണ്ണാം
കാഞ്ചന കന്യാം കണ്ടു നിതാന്തം
തണ്ടാർശരതുയിർകൊണ്ടതിവിവശത
തണ്ടീടുന്ന നിശാചരനാഥൻ
വണ്ടാർകുഴലിയൊടേവമവാദീത്:—
"കോമളരൂപേ! നീയെന്തേവം

കാമിനി! ഘോരതപസ്സു തുടൎന്നു?
.................യൌവനകാലേ
വിപരീതം തവ തൊഴിലിതൊരോന്നേ.
കസ്യ സുതാ നീ? സുന്ദരി! തവ ഭുവി
ഭൎത്താവായതുമേതൊരു സുകൃതി?"
ഇത്ഥം കേട്ടടനാത്തിഥ്യംചെ-
യ്തുത്തമവനിതാ വചനമിതുചേ:—
"ബ്രഹ്മൎഷിസ്സു പിതാ മമ സുരഗുരു-
ജന്മാ വീരകുശധ്വജനാമാ
വേദാഭ്യാസം ചെയ്യുന്നേരം
ജാതാഹം കില വാങ്മയകന്യാ
വേദവതീതി ച നാമ്നാ വിദിതാ
മാധവസങ്ഗമനോത്സുകഭാവാ
നാരായണനെൻ ഭൎത്താവാവാൻ
ഘോരതപസ്സിതു ചെയ്തീടുന്നു.
ഗച്ഛ നിശാചര! ജാനേ തപസാ
വിശ്വമശേഷം, ധൎമ്മപരാ ഞാൻ."
തദനു വിമാനാദവരുഹ്യാസൌ
മദനാതുരനായ് പലവഴി ചൊന്നാൻ:—
"ത്രിഭുവനസുന്ദരി! മതി മതി ബാലേ!
വിപുലതപസ്സിതു ജരതീയോഗ്യം.
നല്ലൊരു യൌവനമെന്തിനു കാമിനി!
വല്ലാതേ ബത! കളയുന്നു നീ?
ലങ്കാപതിയൊടു ചേൎന്നു രസിച്ചീ-
ടങ്ഗജമധുരരസായനസീമേ!
തനുജീകുലമണിമഞ്ജരി! നീ കേ-
ളെന്നൊടു ചേൎന്നു യഥേഷ്ടമൊരോരോ
സുഖപദവികളടനന്നുഭവ മേന്മേൽ
ഹിമകരകിരണംകൊണ്ടതിരമ്യേ
മണിമയഹൎമ്മ്യേ മൃഗമദഹിമജല-
സൌരഭമിളിതേ തെളിവിൽ മയാ സഹ
മനസി മുഴുത്തോരനുരാഗവശാൽ
മനസിജലീലകളം തേടാമല്ലൊ.

സുന്ദരവദനേ! നാമിരുവരുമായ്-
നന്ദനവാപിനേ ചെന്നു രമിച്ചും
മന്ദാകിനിതൻ കനകസരോജമ-
രന്ദരസത്തെത്തടവി വരുന്നൊരു
മന്ദസമീരണമേററു സുഖിച്ചും,
ചന്തം ചിന്തിന സുരപുരപാദപകാ-
ളന്തമെഴാതൊരു മദ്ഭുജശക്ത്യാ
ബന്ധുരരാഗം തടവിനതോർത്താൽ
പരമാനന്ദം പരമാനന്ദം!
 നാരായണനെന്നവനാരായതു?
ചാരുഗുണംകൊണ്ടെന്നോടൊപ്പം!
കാമിക്കേണ്ടാ നിർഗ്ഗുണമേനം
നാമിരുവരുമേ ചേരും നൂനം!
തരുണീരത്നം നീയാകുന്നതു,
പുരുഷമഹാമണി ഞാനാകുന്നതു;
രതിയും മദനനുമെന്നകണക്കേ
മതിമുഖി! നമ്മിൽ ചേർച്ച മനോജ്ഞം!"
"അഃച്ഛാ! നിശാചര! നിന്ദിക്കൊല്ലാ
വിശ്വാധിപതിം ഭഗവന്തം നീ
ധന്യതരാത്മാ ലക്ഷ്മീകാന്തൻ
തന്നേ മമ ഖലു ഭർത്താവായതു."
എന്നതു കേട്ടു ദശാനനനടന-
കന്യകതൻ തലമുടി പിടിപെട്ടാൻ.
വിരവിനൊടപ്പോൾ വേദവതി നിജ-
കരതലഗതമൊരു വാൾമുനകൊണ്ടേ
പുരികുഴൽ നടുവിലറുത്തുകളഞ്ഞുട-
നരുതരകോപജ്വാലകൾകൊണ്ടേ
നിശാചരനാശു ദഹിക്കുംപോലെ
വചനമുഴറെറാടിവണ്ണമവാദീത്:—
"ദുഷ്ട! നിശാചര! നീ വന്നെന്നെ-
ത്തൊട്ടതുമൂലം ജീവിച്ചതു മതി!
വഹ്നിയിൽ വീണു മരിപ്പനിദാനീ-
മെന്നും നീ ബത! കാൺകെത്തന്നെ

ഉടയവരില്ലാതവരെപ്പോലേ
കഠിനമതേ! നീ കാട്ടായതിന്നിഹ
നിന്നേക്കൊന്നുമുടിപ്പാനായ് ഞാ-
നൊന്നും വന്നുപിറപ്പൻ ഭൂമൌ.
ഏതേനം ഞാൻ പുണ്യംചെയ്തു
നേരെന്നാകിലയോനിജയായൊരു
ധർമ്മാത്മാവാം നൃപതിതന്റേ
സുതയായ്‌വന്നു പിറന്നീടേണം."
എന്നു പറഞ്ഞഥ ദിവ്യകുമാരി
വഹ്നിയിൽ വിരവൊടു ചാടിമറഞ്ഞാൾ.
പരിമളമിളകിന സുരതരുകുസുമം
പെരുമഴപോലേ പരിതോ വീണു.
തദനു ദശാസ്യൻ കനകവിമാനം
ഝടിതി കരേറി നടന്നു ധരിത്രിയിൽ
മഖകൃതദീക്ഷം രിപുജനരൂക്ഷം
തത്ര മരുത്തനൃപാലവരാഖ്യം
ക്രതുവിധിമദ്ധ്യേ സപദി ജയിച്ചട-
നോരോ നൃപതികൾ നേരേ പോരിനു
ചെന്നു വിളിച്ചും പൊരുതു ജയിച്ചും
വിരവൊടയോദ്ധ്യാനഗരേ ചെന്നട-
നനരണ്യാഖ്യം വീര്യശ്ലാഘ്യം
കൃതസുരസഖ്യം നരപതിമുഖ്യം
രണഭുവി ഘോരതരപ്രഹൃതികൾ കൊ-
ണ്ടപചേതനമഥ ഝടിതി പതിപ്പി-
ച്ചുജ്ജ്വലഹാസം നഭസി ബഭാഷേ:—
"നരപാലാധമ! ഫലിതം കിം തേ?
വിരവിനൊടെന്നൊടു പൊരുവാൻ വന്നതും,
എന്നൊടു വന്നിഹ പൊരുവാനപ്പോൾ
മന്നിലൊരുത്തനുമാമല്ലോർത്താൽ"
വിവശതരാത്മാ നൃപതിയുമപ്പോ
ളവനൊടു രോഷമിയന്നു പറഞ്ഞു:—
"വിധികൃതമാക്കുമൊഴിക്കാവല്ലെ-
ന്നറിക, ഭവാനാലല്ല ഹതോ ഞാൻ,

ശത്രുവിനോടിഹ തോററോടുകിലേ
പൃഥ്വീനാഥനു കലത്ര ദോഷം.
കൃത്യം കിമപി മയാ കൃതമെങ്കിൽ
സത്യം ഭവതു മദീയം വാക്യം.
മാമകവംശേ ദശരഥതനയോ
രാമോ നാമ ഭവിഷ്യതി രാജാ;
മുരരിപുതുല്യപരാക്രമശാലീ
പരിഭവമിതു മമ വീളുമവൻതാൻ.
വീരശിഖാമണി രാമശശാങ്കൻ
വാരിധിചിറയിട്ടാശു കടന്നും
ഘോരത തേടിന ബാണശ്രേണ്യാ
ചാരു മുറിക്കും തവ തല പത്തും!
വൈരമിതെന്നോടു ചെയ്തതുമൂലം."
നരപതിയന്നു ശപിച്ചൊരുനേരം
സുരതതി ദിവ്യപെരുമ്പറ താക്കീ;
സുരതരുകുസുമവുമനുപമസൗരഭ-
തരളിതമധുകരമവനിയിൽ വീണു.
ശൗര്യം തേടിന ഭൂപതിതാനും
വീര്യസ്വർഗ്ഗം പ്രാപ തദാനീം.
തദനു നിശാചരനായകനച്ചോ!
മനുജന്മാരെപ്പേടിപ്പിച്ചും
ദിവിചരസംഘാനോടിപ്പിച്ചും
തെക്കും ദിക്കിനു നോക്കിനടന്നു.

ആനന്ദബ്രഹ്മസാരം ജലനിധിതനയാ-
    കാമുകം ശ്യാമരൂപം
ധ്യാനം ചെയ്തും പ്രമോദാലിടയിടെ നയനേ
    മിശ്രയന്നശ്രുധാരാം
വീണാനാദേന നാനാജനഹൃദി ജനയൻ
    സമ്മദം നിർമ്മലാത്മാ
കാണപ്പെട്ടു തദാനിമപഹസിതശര-
    ന്നീരദോ നാരദോഽഗ്രേ.

അപ്പോൾ കണ്ടാനമന്തം നിഗദിതനിജവൃ-
ത്താന്തമേനം ദശാസ്യം
ചൊൽപ്പൊങ്ങും പുഷ്പകത്തിന്നുപരി മദമെഴും
സേനയാ ഭാസമാനം
മെത്തീടും മേഘപൃഷ്ഠേ മുനികലവെതുമാ-
ളാസ്ഥിതോ ഭാസുരാത്മാ
യുദ്ധാലോകപ്രസാദീ മധുരിമഭരിതാം
ഭാരതീമാബഭാഷേ. ൩

"ശൌര്യശ്രീകേളിവല്ലിക്കൊരു വിളനിലമേ!
വീര! ഭാഗ്യാംബുരാശേ!
വാരെത്തീടും മഹേശപ്രണയഭരശര-
ച്ചന്ദ്രികാഹർമ്മ്യഭൂമേ!
ഓരോരോ നിൻഭുജാവിക്രമസരണികൾ ക-
ണ്ടൻപിലാനന്ദസിന്ധൌ
നീരാടിക്കൂത്തുപാടുന്നിതു മമ മനകാ-
ന്ധനപാഠം ജന്യരങ്ഗേ. ൪

നേരേ നാരായണൻ താനസുരകളെ മുടി-
ക്കുന്ന നേരത്തുമയ്യോ!
ഘോരം പത്രീശപരൻ ചെന്നഹികളൊടണയു-
ന്നേരവും വാരമൌലേ!
പാരം വന്നീലിവണ്ണം കുതുകഭരമെനി-
ക്കിന്നു നിൻ മന്യുവേഗ-
ക്രൂരം സങ്ഗ്രാമകോലാഹലമിതനുഭവി-
ക്കുന്നതിന്നൊന്നുമൊവ്വാ. ൫

എന്നാചിഞ്ഞാൻ പറഞ്ഞീടിന വചനമിതാ-
കർണ്ണ്യതാം, മന്ദവീര്യൈ-
രിന്നോരോ മർത്ത്യജാലൈരലമലമയി നീ
വൈരമുൾക്കൊണ്ടതെല്ലാം;
വിണ്ണോർക്കും നിന്നോടേല്പാൻ പണി പണി സമരേ
കിം പുനർമാനവാനാം
നിന്നാൽ ധാത്രീ ജിതേയം വിമതജനതമോ-
മണ്ഡലീചണ്ഡഭാനോ!" ൬

"പോകുന്നനിന്നുതന്നേ മുനിവര! ഫണിലോ-
    കത്തിനിഞ്ഞാനിദാനീം
വൈകാതേ തത്ര നാഗാനപി ച ദിവി സുരാൻ
    മേ വശേ ചേർത്തശേഷാൻ
വാർകോലും മദ്ഭുജാവിക്രമസരണികൾ കൊ-
    ണ്ടാശു ജിത്വാ ത്രിലോകീം
മാൾകീടാതേ സുധാർത്ഥം വിരവിനൊടു മഥി-
    ഷ്യാമി ദുഗ്ദ്ധാംബുരാശിം." ൧൦

"മാർഗ്ഗേണാനേന പോകുന്നതു തടിതി ഭവാ-
    നേതുദിക്കിന്നിദാനീം?"
"സാക്ഷാത് പ്രേതേശപുര്യാം പെരുവഴിയിതു
    ചെന്നീടുവാൻ ധന്യകീർത്തേ!"
"ദാക്കുന്നോൾ സൌഖ്യമുള്ളൊന്നിതു ഗതി-
    സമയേ പുണ്യഭാജാം ജനാനാം"
"വായ്ക്കും പാപോദ്ധതാനാം ഭയദമിതു ജഗൽ-
    ഖ്യാതവാക്രാന്തിസാന്ധ്യാ!" ൧൧

"ഓരോരോ ജന്തുജാലങ്ങളെ നിയതമസൌ
    താൻ തനിക്കൊത്തവണ്ണം
വാരാളും നാകലോകേ മഹതി ച നരകേ
    ചേർത്തുമുത്തുങ്ഗധാമാ
സൈരം സന്തോഷ്യ സമ്പീഡ്യ ച തെളിവൊടഹോ!
    വർത്തതേ നിത്യമേവം
ചാരുശ്രീ സംയമിനാം ഖലജനപടലേ
    ചണ്ഡദീർഘണ്ഡധാരീ. ൧൨

എന്നാൽ നീ കേൾ പുലസ്ത്യാത്മജ! മമ വചനം
    താവം പ്രതാപ്രേമമുദ്രാ-
വിന്യാസോദിതപരാ നിസ്തുലഭുജബലവി-
    സ്താരനിസ്താരതാരേ!
എന്നും ഞാൻ വല്ലനാളും രണഭുവി ദശക-
    ണ്ഠസ്യ കണ്ഠേ പാണപ്പൻ
ധന്യം പാശം മദീയം പരമതി ബഹുധാ
    ഭാവശാലീ യമോഽസൌ." ൧൩




ഇത്ഥം നക്തഞ്ചരേന്ദ്രൻ മുനിവരവചനം
കേട്ടടൻ ഹസ്തതാളം
കൃത്വാ പൊട്ടിച്ചിരിച്ചാനധികധവളഭം-
ഷ്ട്രാവലഭേ്ലാരഘോരം
ഉദ്വൃത്താരക്തനേത്രജ്വലനപരിപത-
ജ്ജ്വാലജാലൈർഭ്ലിഗന്തം
ക്രൂദ്ധോ വിത്രാസയന്നമ്പതളജമഹിമ-
ക്ഷോഭവാനാബഭാഷേ: ൧൮

"കൊള്ളാമിത്തൊഴിലെത്രയും നിറമെഴും
കാലാരിശൈലം പറി-
ച്ചുല്ലാസത്തൊടു കേളിതേടിയ മഹാ-
വീരേണ യോദ്ധും മയാ
ക്ഷുല്ലപ്രാണിവിഹിംസനാൽ മദമെഴും
പ്രേതേശനോ കാങ്ക്ഷിതം
കല്യശ്രീ ശരഭത്തിനോടിതു മുനേ!
ശാർദ്ദൂലവിക്രീഡിതം. ൧൯

ദിക്പാലന്മാരെ മുല്പാടഴകിനൊടു ജയി-
പ്പാനനല്പാഭിമാനം
കല്പിച്ചത്രേ പുറപ്പാട്ടടനതിലൊരുവൻ
നിർജ്ജിതോ യക്ഷനേതാ;
ഇപ്പോഴേ ചെന്നു ദുഷ്പ്രാഭവമഹിമകല-
ർന്നന്തകം യമം തം
കെല്പോടുതൽപന്നടപ്പും ചെറുതു കളി കളി-
പ്പിപ്പനഗ്രേ രണാഗ്രേ. ൨൦

ഭോ ഭോ! യോഗീന്ദ്രമൌലേ! ധൃതകലഹരുചേ!
കേളിഭാനീം പുരാരേഃ
ശ്രീപാദത്താണ, ലോകത്രയഭയമരുളും
ചന്ദ്രഹാസാസിയാണ,
പാപീ കാലോഗ്രമാസ്സാം, നഖദലിതഹിര-
ണ്യാസുരോ ദൈത്യഹന്താ
കോപാൽ പോരിന്നെതിർത്തീടിലുമിഹ തലകൊ-
യ്തീടുമിപ്പുങ്കതികണ്ടൻ. ൨൧

ചൊല്ലെത്തീടുന്ന വൈരാകരവിമലയശ-
ശ്ചന്ദ്രഹാ ചന്ദ്രഹാസം
തുള്ളിച്ചുംകൊണ്ടു ഞാനങ്ങടിതരഭസമെ-
ത്തുംവിധൌ യുദ്ധഭൂമൌ
അല്പൽപ്പെട്ടിമ്മഹാത്മാ ജരഠമഹിഷമാ-
രൂഢ്യ മണ്ടീലയാകിൽ
ചൊല്ലീടാം, കാലകാലാഭിധ ശിവനമെനി-
ക്കും തദാ വന്നുകൂട്ടും.'' ൧൮

എന്നിവണ്ണമൃഷിവര്യനോടുദിതവീര്യ-
പൌരുഷമസൌ പറ-
ഞ്ഞുന്നമന്മഹിതപുഷ്പകാഗ്രഗതസൈന്യ-
ഘോഷമുഖരാംബരം
ചന്ദ്രഹാസമതിചിത്രമൻപിനൊടെറിഞ്ഞു-
മേററുമുദയത്പ്രഭാ-
ഭന്തുരാശമുടനേ നടന്നിതു ദശാന-
നോ യമദിശാന്തരേ. ൧൯

നീരദാരവനിഭം നിശമ്യ രജനീച-
രസ്യ വചനം തദാ
നാരദോഽപി നഖവും ചുരണ്ടി നടകൊണ്ടി-
താശു രണകൌതുകീ;
ചാരുനാദമധുരാം മനോഹരമുരാരി-
നാമപദമേദുരാം
ദാരുതാഘലപടലീം കരേണ പരിവേല്ല-
യൻ കനകവല്ലകീം. ൨൦

ദിശി ദിശി നിജകാന്തിജ്യോത്സ്ന പെയ്തുജ്ജ്വലാത്മാ
ശശധരനുദിതാഭം വന്നിറങ്ങുന്നപോലെ,
അശിഥിലകുതുകോഽയം നാരദോ യാമ്യഗേഹം
നിശിചരപതി ചെല്ലും മുമ്പിലേ സമ്പ്രപേദേ. ൨൧

ചാരുശ്രീചേർന്ന രത്നാസനഭുവി ലസിതം
തത്ര ധർമ്മപ്രതിഷ്ഠാം
നേരേ കുർവ്വാണ,മഗ്ര്യോല്ലസിതഹൃതഭുജാ
ചേർന്ന സഞ്ചിന്തയന്തം,

ഓരോരോ കൎമ്മപാകം നിജനിജമനിശം
യോജയന്തം ജനൌഘേ
ധീരം കണ്ടു തദാനീം മുനികുലപെരുമാൾ
നിൎമ്മലം ധൎമ്മരാജം. ൨൨.

ധൎമ്മാത്മാ ദേവനപ്പോൾ മുനിവരനെ മുതി-
ൎന്നൎഘ്യപാദ്യൈൎയ്യഥാൎഹം
സമ്മാനിച്ചങ്ങിരുത്തി സ്മിതനവസുഷമാ-
പേശലം വാചമൂചേ:—
"ധൎമ്മത്തിൻവാട്ടമെങ്ങാനമിതുലകിൽ മുള-
ച്ചീലയ്ല്ലീ സുരാളീ-
നമ്യ! ശ്രീമൻ! കിമൎത്ഥം പുരമിതു ഭവതാ-
ലങ്കൃതം സാമ്പ്രതം മേ"? ൨൩

കനിവിനൊടുദിതാം നിശമ്യ വാണീം
ഘനകുതുകോദയപൂരിതാന്തരാത്മാ
മുനികുലപെരുമാൾ തദാ വിവസ്വ-
ത്തനയനൊടേവമുവാച ജാതഹാസം: ൨൪

"കേട്ടാലും ദശകണ്ഠനെന്നു ഭുവനേ
ചൊല്ലുള്ളോരു രക്ഷോഗണ-
ശ്രേഷ്ഠൻ വന്നുതുടങ്ങിനാനയി വിഭോ!
ദുൎവ്വാരഗൎവ്വാന്ധധീഃ
ദൌഷ്ട്യംചേൎന്നൊരു വിക്രമൈരിഹ ഭവ-
ന്തം ജേതുകാമോ രണേ
ധാൎഷ്ട്യം പൂണ്ടു പുറപ്പെട്ടന്നതഖിലം
കണ്ടിങ്ങു വന്നീടിനേൻ. ൨൫

എന്നതറിഞ്ഞിഹ മുമ്പേ
വന്നേനറിയിപ്പതിന്നിതിപ്പോൾ ഞാൻ:
എന്നാൽ ചിന്തിച്ചഖിലം
നന്നായ് കോപ്പിട്ടുകൊൾക, ശൌൎയ്യാബ്ധേ!" ൨൬

ഝടിതി ദശാനനവരവ-
ങ്ങിടെയിടെ നോക്കിയുമുദഞ്ചിതാമോദം
പടുതരമിദമറിയിച്ചും
വടിവൊടിരുന്നു മുനീന്ദ്രനമലാത്മാ. ൨൭

(ദണ്ഡകം)

അന്നേരമാശകളിൽ മിന്നും പ്രഭാപടല-
മൊന്നങ്ങുദിച്ചിതതിദൂരേ,
അന്തമറ്റപാരേ, മണികിരണപൂരേ,
മുഴുകിയതു ഭുവനതലമഴകിനൊടു നിഖിലമപി
നവതരണികരനികരസാരേ.
ഓടുന്നതും ഝടിതി കാണായിതപ്പൊഴുതു
പേടിച്ചൊരോ ദിവിചരൌഘം
ഉടനുദിതവേഗം കൃതഭുവനശോകം
പടവാളിയൊടിടകലരെ നിവിഡമൊരുപരിചനിര-
ഝടഝടിതമുലകിലിടപാകി.
കാണായിതഗ്രഭുവി ഭാനുപ്രഭാപടല-
ശോണം തദാ മണിവിമാനം,
കനകലസമാനം സുരപുരസമാനം
കമലഭവകുശലതയിലുപജനിതമതിമഹിത-
മമിതജവവിജിതപവമാനം.
മദ്ധ്യേവിമാനമഥ നക്തഞ്ചരാധിപതി
യുദ്യോത്സുകോ ദിവി വിളങ്ങി,
മദഭരപിശങ്ഗീകൃതനയനരങ്ഗം
നവദഹനകണപടലപതദഖിലപതഗകുല-
മഖിലജനമവശതയിൽ മുങ്ങി.

രക്ഷോനാഥൻ തദാനീമഭിമതഗതിനാ
പുഷ്പകേണ പ്രസർപ്പ-
ന്ന്യക്കാരം, ഘോരവൈവസ്വതഭടഭരിതം
കാലഗേഹം ജഗാഹേ;
അഗ്രേ തന്മന്ദിരേ തഞ്ചിന നിഖിലവിശേ-
ഷങ്ങൾ കണ്ടീടുവാനാ-
യുഗ്രാത്മാ തത്ര നീളെത്തെളിവൊടു പെരുമാ-
റീടിനാനുദ്ധധൈര്യം. ഉ. വൃ

ഗദ്യം ൫.

തതസ്തതസ്തതോ ബഹുവിധേഷു ഭയങ്കരേഷു നരകേഷു പീഡിതാനനേകാനപശ്യത്. ഏകത്ര പീഡാസഹതാൻ മുക്ത-

കണ്ഠം രോരുദ്യാവതഃ കാംശ്ചന മുഹുർമുഹുസ്സമുത്പാടിതരസനതാദസ്പഷ്ടവർണ്ണമുത്ക്രോശതഃ, വജ്രതുണ്ഡപ്രമുഖൈരുച്ചണ്ഡതുണ്ഡഖണ്ഡിതയാതനാതനുഷണ്ഡഗണ്ഡമണ്ഡലജിഹ്വാഞ്ചലാക്ഷിലോലൈഃ പക്ഷിജാലൈർന്നിഖിലജനകർണ്ണവിവരവിദാരണഘോരാരാവൈസ്സാരമേയൈശ്ച ഭക്ഷ്യമാണാൻ, അതികരുണതരം പ്രലപതശ്ച ബഹളതരപൂയരുധിരധോരണ്യാം വൈതരണ്യാമപശരണ്യാനപുണ്യാൻ ബഹുശോ മജ്ജനോന്മജ്ജനം കുർവ്വാണാൻ സുതപ്തവാലുകാപുഞ്ജേഷു സന്തതം സന്തപ്യമാനാൻ, അസഹ്യശൈത്യനിവാസേഷു ഘോരതരവാതപാതസഞ്ചലിതാസിമയപത്രാലനേഷ്വസിപത്രവനേഷു സതുരമിത ഇതോ ധാവമാനാനനേകശോ വിദാരിതസകലാവയവാൻ, ദുസ്സഹസ്പർശവത്യാം ക്ഷാരനദ്യാം അധികഭൈരവേഷു രൌരവേഷു അതിഘോരേ ക്ഷുരധാരേ ച വിവശതരമാലുഠനം തന്വാനാൻ, സന്തപ്തലോഹനിഗളശൃംഖലിതാംഘ്രിയുഗളം ജാന്ദ്വയസാംഗാരമദ്ധ്യേ തിഷ്ഠതഃ തൃഷ്ണാവിവശതയാ പാനീയം യാചമാനാൻ, അനിശമശനായാപരവശാൻ കൃശതരകായാൻ ശവപ്രായാൻ വിവർണ്ണാൻ വികീർണ്ണകേശപാശാൻ രൂക്ഷതരദശനാൻ നഗ്നാനത ഇതസ്സമുദ്രാവിതശ്ച നിസ്സീമമാർത്തിസങ്കുലാൻ പ്രാണിസംഘാൻ.

അന്യതശ്ച കാംശ്ചിദപരിമിതമണികിരണധോരണീശോണീകൃതഹരിദന്തരേഷു സുമധുരഗീതവാദിത്രനിസ്വനമുഖരിതഗഗനകന്ദരേഷു ഭുവനസുന്ദരേഷു കനകമന്ദിരേഷു നിജസുകൃതഭാരോപലബ്ധാനി സുഖജാലാന്യനുഭൂയ സമ്മോദമാനാൻ, പൂർവ്വജന്മനി ഗോപ്രദാൻ സുമധുരഗോരസൈരന്നവിതരണശീലാൻ ചതുർവ്വിധാഹാരനികരേണ അശ്രാന്തവിശ്രാണിതഗൃഹനിർമ്മലരമ്യഹർമ്മ്യശിഖരേഷു നിരവധി സുഖിതാൻ, ദത്തകനകമുക്താമണിരത്നനിവഹാൻ, നിരുപമമണിഗണവിലസിതബഹുതരഹാടകഭൂഷണഭൂഷിതഗാത്രാൻ ജാജ്വല്യമാനനിജതേജഃപ്രസരപിഹിതാൻ

* * *
* * *

... ... ... ...യ വഷിച്ചുണഞ്ഞാർ
മണിഗണമഹസാ സംശോഭമാനേ വിമാനേ.

പ്രാസാദം വേദി പൊയ്ത്താരണി കനകമണി-
    ത്തൂണു പുത്തൻഗവാക്ഷ-
വ്രാതം പൂമെത്തയെന്നിത്തരമതനു തക-
    ത്തീടിനാരാത്തനാദാഃ;
ധാത്രുന്നിർമ്മാണശക്തിപ്രാ രമഹിമകൊ-
    ണ്ടക്ഷയേ വ്യോമയാനേ
ജാതം ജാതം വിരേജേ യമഭടപടലീ-
    ചൂർണ്ണിതം തത്പദാത്ഥം. ൩൦

അപ്പോഴം നക്തഞ്ചരാധീശചരസചിവവര-
    ന്മാർ പുറപ്പെട്ടു നേരി-
ട്ടപ്രേതാധീശസൈന്യത്തൊടു പൊരുതുതുട-
    ങ്ങീതു തുങ്ഗാഭിമാനാഃ;
കെല്പോടന്യോന്യശസ്ത്രപ്രഹരണദലിതാ-
    ശ്ശോണിതാർദ്രാ വിളങ്ങീ
ശില്പത്തിൽ പൂത്തു മേളം തടവി നിറമെഴും
    ശാല്മലിത്തോപ്പുപോലെ. ൩൧

തിങ്ങീടും ഭീതിലോലാൻ വിരവിനൊടഥ സ-
    ന്ത്യജ്യ രക്ഷഃപ്രവീരാൻ
സങ്ഗ്രാമേ രാവണൻതന്നൊടു യമപൃതനാ
    ക്രുദ്ധമിട്ടങ്ങണഞ്ഞൂ;
അങ്ഗാരസ്പർശിമൈരപെരിയ മഹാ-
    ശൂലജാതൈർന്നിശാതൈ-
രങ്ഗന്തോറും പ്രയോഗിച്ചിതു മദമിയലും
    കൌണപവ്രാതമൌലേഃ. ൩൨

ചൊല്ലേറും ശസ്ത്രപാതക്ഷരിതരുധിരധാ-
    രാരുണോ ദാരുണോऽസൌ
ഫുല്ലാശോകം കണക്കേ കലിതരുചി വിള-
    ങ്ങീടുമാഭോഗശാലീ
കല്യാത്മാ കാലസൈന്യേ ദശവദനനുടൻ
    ബാണജാലം ചൊരിഞ്ഞാ-
നല്ലോലാക്പ്രകാശം തടവി മഴ ചൊരി-
    ക്കുന്ന വാർകൊണ്ടൽപോലെ. ൩൩

കൃതാന്തസേനാ, ശിതശസ്ത്രജാലൈ-
സ്തദാ ദശാസ്യാം പരിവാൎയ്യ വേഗാത്
രണേ നിരുച്ഛ്വാസമമും വിതേനേ,
ഘനാവലീ ശൈലമിവാംബുവർഷൈഃ. ൩൪

മുക്തതനുത്രാണവരോ
രക്തധരീസിക്തസകലഗാത്രോഽസൌ
ത്യക്ത്വാ പുഷ്പകമാരാത
തസ്ഥൌ പൃഥ്വ്യാമതീവ രുഷിതാത്മാ. ൩൫

“നില്പ്പിൻ നില്പ്പിൻ കുറഞ്ഞൊന്നയി മമ പുരതോ
നിങ്ങളെ”ന്നിപ്രകാരം
ഉല്പ്പാദ്ഘോഷയന്നുദ്ഭടഭുജമഹിമാ
രാവണോ ദേവവൈരീ
കെല്പ്പാൎന്നുദ്ഭാസുരം പാശുപതമരിയ ദി-
വ്യാസ്ത്രമഗ്രേ തൊടുത്താ,-
നുത്പന്നാരാവമെയ്താൻ തരളിതഭുവനം
ജ്വാലയാ കാലസൈന്യേ. ൩൬

അസ്ത്രതേജസാ തത്ര പാതിതാ
ദഗ്ദ്ധവിഗ്രഹാ യുദ്ധഭൂതലേ
ദാവപാവകേനാഭിവിഷ്ഫുരത്-
സാലസന്നിഭാഃ കാലസൈനികാഃ. ൩൭

ദശമുഖനാഹവകുശലീ
സചിവന്മാരൊട്ടുചേൎന്നു മദശാലീ
അശിഥിലദിവ്യവിമാനീ
ഭൃശമതനോത് സിംഹനാദമഭിമാനീ. ൩൮

ഇത്ഥം മെത്തുന്ന നക്തഞ്ചരകടുനിനദം
കേട്ടു വൈവസ്വതൻ താ–
നുദ്യത്കോപാനലോദ്ദീപിതനയനകലാ–
ഭീഷണോ രോഷണാത്മാ
ഇത്ത്രൈലോക്യം വിറയ്ക്കും പരിചു മണിരഥം
ദിവ്യമാസ്ഥായ നേരേ
യുദ്ധത്തിന്നായ് പുറപ്പെട്ടിതു ഖലജനതാ-
ഖണ്ഡനോ ദണ്ഡധാരീ. ൩൯

സാക്ഷാലമ്മൃത്യുതാൻ വന്നതുപൊഴുതു യമ-
സ്യാഗ്രഭാഗേ നടന്നു,
രുക്ഷാത്മാ മുദ്ഗരം പ്രാസവുമിനിയ കരേ
ചാലയൻ ഘോരഘോരം,
ഭ്രൂക്ഷേപോദഗ്രവൃത്തോത്തരളവിപുലനേ-
ത്രാന്തശാലീ മുതിൎന്ന-
ന്നോക്കുന്നേരത്തുതന്നേ വിരവൊടു നിഖില-
പ്രാണിനാം പ്രാണഹാരീ. ൪൦

ഉച്ചണ്ഡം കാലദണ്ഡം പിതൃപതിസവിധേ
മൂൎത്തികൈക്കൊണ്ടു പെട്ടെ,-
ന്നുച്ചശ്രീ പൂണ്ടു ദിവ്യായുധമരിയമണി-
സ്യന്ദനേ വന്നു നിന്നു,
അച്ഛിദ്രം തസ്യ പാൎശ്വങ്ങളിലഴകിയലും
കാലപാശങ്ങൾ കോപ്പി-
ട്ടുച്ചച്ചോ! വന്നിതത്യുജ്ജ്വലമരിയ മഹാ-
മുദ്ഗരം മൂൎദ്ധഭാഗേ. ൪൧

മെത്തുന്ന തീവ്രജ്വരകഫവാത-
പിത്തക്ഷയാദ്യാ ധൃതഘോരഗാത്രാഃ
പ്രത്യക്ഷമേ വ്യാധികളൊക്കെ മേന്മേൽ
മൃത്യോരടുത്തമ്പൊടു മുൻനടന്നു. ൪൨

ഗദ്യം ൨.

ഹര ഹര, ശിവ! തൽക്ഷണം ദക്ഷിണാശാധിപൻ കാലദേവൻ കടുംകോപമുൾക്കൊണ്ടകുണ്ഠാനുഭാവം പുറപ്പെട്ടനേരം ജഗത്തൊക്കെയൊന്നും ഭയപ്പെട്ടിതല്ലോ; സുരവ്രാതമെല്ലാം വിറച്ചമ്പരന്നു; നിറച്ചും പരന്നേററമച്ചോ നഭശ്ചാരിവൃന്ദം മുകിൽച്ചാൎത്തിൽ മെല്ലെന്നൊളിച്ചങ്ങു നിന്നു; ദൃഢം നിന്നുകൂടാ നമുക്കിന്നു സാക്ഷാലിതല്ലൊ കൃതാന്തൻ വരുന്നൂ ജഗൽപ്രാണഹാരീ ധനുൎബ്ബാണധാരീ സമം മൃത്യുനാ വന്നണഞ്ഞുംതുടങ്ങീ മുതിൎന്നെന്നിവണ്ണം, ഭയഭ്രാന്തികൈക്കൊണ്ടു തമ്മിൽ പറഞ്ഞും രണക്ഷോണിയിങ്കേന്നു രക്ഷോഭടന്മാരശേഷസ്ത്രായുധം നീളെ മണ്ടിത്തുടങ്ങി, പരം ഭീതി ചേൎത്താശു മാൎത്താണ്ഡജന്മാവു നെററിക്കുനേരിട്ടണഞ്ഞോരുനേരം കുറഞ്ഞൊന്നുപോലും കുലുങ്ങീല ലങ്കാധിനാഥൻ. തദാനീം പരേതേശരാജൻ മഹാഘോരശസ്ത്രങ്ങളെക്കൊണ്ടു നക്ത-

ഞ്ചരാധീശമർമ്മങ്ങൾതോറും പ്രയോഗിച്ചു പെട്ടെന്നു മുട്ടുന്നനേരം, നിശാചാരിവീരൻ നിശാതേഷുജാലങ്ങൾ വർഷിച്ചു വൈവസ്വ-തൻതന്മണിത്തേർ തിരത്തോടണഞ്ഞങ്ങു മൂടി.

മൃതിന്നന്തകൻ പിന്നെയും മന്ദ്യവേഗം കലന്നുഗ്രബാണങ്ങൾകൊണ്ടും മഹാവേല്ലുകൊണ്ടും രണേ വൈരിദോരന്തരാളം പി-ളക്കുംപ്രകാരം മിളദ്ഘോരനാദം പ്രയോഗിച്ചതുള്ളിൽത്തറച്ചേ-ററമുൾപ്പീഡകൈക്കൊണ്ടു തദ ബാണജാലം തടപ്പാനസൃക്പാ-വലീനാഥനപ്പോൾ കരഞ്ഞൊന്നു വല്ലീലയേതും. കനത്ത്കോപ-ഭാരം രണക്കോപ്പുപാരം മൃതിക്കും ദശായാം രിപുസ്തോമമെന്നും കൊട്ടും കാട്ടടൻപുക്ക ചുട്ടു പൊട്ടിച്ചതിന്നുഗ്രദാവാനലശ്രീകല-ന്നോരു വൈവസ്വതന്നന്നഹോരാത്രമീവണ്ണമുള്ളോരു യുദ്ധം കഴിഞ്ഞി-ട്ടുമൊട്ടും തരംകിട്ടിയില്ലമ്പിലക്കൌണപാധീശനെത്തത്ര കൊന്നിട്ടു-വാനും ജയിച്ചീടുവാനും; പരേതേശനും കൌണപാധീശനും തമ്മിലന്യോന്യമപ്പോൾ ജയിപ്പാനുറപ്പോടു കല്പിച്ചു നെററിക്കു നേരെത്തി മുട്ടുന്നനേരത്തു സംവർത്തകാലം കണക്കേ ചമഞ്ഞു ജഗച്ചക്രമെല്ലാമനല്പാഭിമാനീ ശരസ്തോമവൃഷ്ട്യാ ദിഗന്തങ്ങളൊ-ക്കെ ക്ഷണംകൊണ്ടുമൂടുംപ്രകാരംതമിസ്രാചരേന്ദ്രൻ സഹസ്രാംശു-സൂനുഞ്ച മൃത്യുഞ്ച താസാരഭിഞ്ചാപി നീരന്ധ്രമെയ്യേറ്റു മർമ്മങ്ങൾ തോറും പിളക്കുന്നനേരം കൃതാന്താനനത്തിങ്കൽനിന്നാശു കോപാ-നലജ്വാല പെട്ടെന്നെഴുന്നമ്പിലെട്ടാശതോറും നിറഞ്ഞങ്ങു പൊ-ങ്ങിത്തഴച്ചഞ്ജസാ സത്യലോകത്തിലോളം കവിഞ്ഞും തുടങ്ങി. ജ-ഗദ്ഭീഷണംഭ്രൂകുടീഘോരമായോരു നെററിത്തടത്തിങ്കലത്യുത്കടം ഭ്രൂലതാഖണ്ഡമൊന്നും വളഞ്ഞും ചമഞ്ഞു. മുഖക്കാറുമദ്ധ്യേ തെളു-ക്കെന്നുദിക്കും മതിത്തെല്ലുപോലെ വിളക്കം കലന്നോരു ദംഷ്ട്രാം ക-ഴററിക്കനൽക്കട്ടപോലെ ചുവന്നങ്ങിളകുന്ന കണ്ണുംമിഴിച്ചുജ്ജ്വ-ലത്ക്രോധദംഷ്ട്രാധരോഷ്ഠം നിറം പെട്ടെഴുന്നട്ടഹാസധ്വനിപ്രൌ-ഢ്യാകൊണ്ടെട്ടുദിക്കും മുഴക്കിഗ്ഗരിഷ്ഠാഭിമാനീ ജഗദ്ഭീഷണാത്മാ കൃതാന്തൻ തദാ വൈരിണം രംഹസാ സംഹരിച്ചീടുവാൻ തത്ര-നിന്നീടിനാൻ.

അന്നേരം മൃത്യുചെന്നമ്പൊടു പിതൃപതിയോ-
ടേവമൂചേ:—'വിഭോ! കേ-
ളെന്നെപ്പെട്ടെന്നയച്ചീടുക, മമമിയലും
രാക്ഷസേന്ദ്രാന്തികേ നീ;

ഏന്നും ചെന്നങ്ങു കൊന്നീടുവനഴകിൽ നീയോ-
ഗിക്കി,ലെത്തുന്നനേരം-
തന്നേ ജന്മേ ജഗന്നായക! തവ കഴലാ
ണാ! മുതിന്നേതുചെയ്യും. ൪൫

ഉന്നിദ്രാത്മാ സ വൃത്രൻ നമുചി നരകനെ-
ന്നാദി ദൈത്യേശ്വരന്മാർ
മുന്നം മേ ദൃഷ്ടിപാതാൽ പലരുമിഹ മരി-
ച്ചീടിനാർ വിശ്വവീരാഃ;
ഇന്നിക്രവ്യാശനങ്കൽ കിമിഹ ബത വിഭോ!
സംശയം? കാട്ടു ചൂഴം
വഹ്നിജ്വാലാകലാപത്തിനു ശലഭകുലോ-
ദ്ദീപനേ കിം പ്രയാസം.? ൪൬

ഭാവിച്ചു ഞാൻ തൊട്ടവർ പിന്നെയാരും
ജീവിക്കുമാറില്ലിഹ പാരിലെങ്ങും;
ദേവ! പ്രഭോ! മദ്ബലമല്ല പണ്ടേ
കൈവന്നു മര്യാദയിതായതല്ലോ." ൪൭

ഇതി മൃത്യുഗിരം നിശമ്യ രോഷാ-
ദതിഭീക്ഷ്ണമുഖോ,ഥ സൂര്യജന്മാ,
"അധുനാ രിപുമാശരേന്ദ്രമേനം
യുധി ഞാൻ കൊല്ലുവനെ"ന്നുവാച വാചം. ൪൮

വാർത്തേട്ടം കാലപാശൈരലമിരുപുറവും
നീളവേ പൂർത്ത്യമാണം
മീതേ വഹ്നിസ്ഫുലിങ്ഗപ്രകരകമമുഴം
മുദ്ഗരോദഞ്ചിതാഗ്രം
ത്രീതാവീട്ടുന്ന ഘണ്ടാപടലഘണഘണാ-
പൂരിതാശേഷലോകം
വീതാശങ്കം കൃതാന്തൻ കരതളിരിലെടു-
ത്തീടിനാൻ കാലദണ്ഡം. ൪൯

കാണുന്നേരത്തുതന്നേ വിരവിനൊടിഹ യാ-
തൊന്നു നാനാജനാനാം
പ്രാണാപായം വരുത്തുന്നതു സതതമനി-
വാണദുർവ്വാരതേജാഃ
ചേണന്റും ബാഹുശക്ത്യാ ധൃതരഭസഭരം
തേന ദണ്ഡേന കാലൻ
താനുംക്കോപാലടിക്കുംപൊഴുതു പറവതെ-
ന്തീശനേ സാക്ഷിയുള്ളൂ! ൪൭

കലുങ്ങീ ശൈലൌഘം, ജലധികളും കലങ്ങീ സുരകലം
നടുങ്ങീ, ദൈത്യന്മാർ വിരവൊടു മയങ്ങീ, ഭയഭരാത്
ഒടുങ്ങീ, ജീവാശാ നിശിചരകുലത്തിന്നു, നിഖിലം
ക്ഷണംകൊണ്ടന്നേരം ശിവ ശിവ! ചകമ്പേ ഭുവനം. ൪൮

ഗദ്യം ൯.

തതസ്തദാനീം ഭഗവാൻ പത്മജന്മാ, നിർമ്മലബ്രഹ്മസാര സാക്ഷാത്കാരൈകാഗ്രമനസ്കാരഃ, മുഖകമലവാസ്തമരനിഗമഘോഷമുഖരിതഹരിന്മുഖഃ, ദിവ്യാക്ഷസൂത്രകനകകമണ്ഡലുമണ്ഡിതകരാഞ്ചിത * *

... ... ... ... ... മൌ ജീവിതേശൻ മറഞ്ഞു. ൫൦

ലങ്കാനാഥൻ ജയിച്ചു യമനെ രണമുഖേ
വീരനെന്നിപ്രകാരം
തുങ്ഗാരാവം ദിഗന്തം പുനരിടനിറയും-
മാറു ഘോഷിച്ചശങ്കം,
ഉദ്ഗ്യാസൌ പുഷ്പകാഗ്രേ തെളിവിനൊടു കരേ-
റിത്തിരിച്ചും നടന്നു
തിങ്ങും ദർപ്പോദ്ധതാത്മാ ഭുവനരിപു നിശാ-
ചാരിണാം വീരനേതാ. ൫൧

ജിത്വാ ലോകത്രയം നിസ്തുലബലജമഹസാം
രക്ഷസാം ചക്രവർത്തീ
ഗത്വാ ലങ്കാമകംപൂക്കഴകൊടു വിജയ-
ശ്രീകലന്നങ്ങിരുന്നു;

ഉദ്യന്മോദം കൃതാന്തോഽപിച സഹ വിധിനാ
നാരദേനാപി മേളം
മെത്തീട്ടും സത്യലോകം നിഖിലജനമനോ-
നന്ദനം സംപ്രപേദേ. ൬൨

സമാപ്തം.

# LIST OF MALAYALAM PUBLICATIONS FOR SALE.

## ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലി.

| | | രൂ. | ച. | കാ. |
|---|---|---|---|---|
| No. | 1—ഗുരുദക്ഷിണപ്പാട്ട് | 0 | 7 | 0 |
| No. | 2—ശതമുഖരാമായണം (കിളിപ്പാട്ട്) | 0 | 7 | 0 |
| No. | 3—ഭദ്രോത്പത്തി (കിളിപ്പാട്ട്) | 0 | 10 | 0 |
| No. | 4—പാർവ്വതീപരിണയം (കിളിപ്പാട്ട്) | 0 | 12 | 0 |
| No. | 5—പടപ്പാട്ട് (കിളിപ്പാട്ട്) | 0 | 14 | 0 |
| No. | 6—കല്യാണസൌഗന്ധികം (ഭാഷാചമ്പു) | 0 | 6 | 0 |
| No. | 7—പ്രഹ്ലാദചരിതം (ഹംസപ്പാട്ട്) | 0 | 5 | 0 |
| No. | 8—ഗിരിജാകല്യാണം (ഗീതപ്രബന്ധം) | 1 | 0 | 8 |
| No. | 9—വ്യവഹാരമാല (സ്മൃതിഗ്രന്ഥം) | 3 | 1 | 8 |
| No. | 10—ശ്രീമദ്ഭാഗവതം ഭാഷാ (ഗദ്യം) ൧-ാംവാല്യം | 1 | 0 | 8 |
| No. | 11—കൃഷ്ണലീല (ഗീതപ്രബന്ധം) | 0 | 4 | 0 |
| No. | 12—വിംശതി (സവ്യാഖ്യാനം) | 0 | 7 | 0 |
| No. | 13—മോക്ഷദായകം (കിളിപ്പാട്ട്) | 0 | 8 | 0 |
| No. | 14—ശ്രീമദ്ഭാഗവതം ഭാഷാ (ഗദ്യം) ൨-ാംവാല്യം | 1 | 7 | 10 |
| No. | 15—ഭാഷാരാമായണചമ്പു (ബാലകാണ്ഡം) | 1 | 7 | 10 |
| No. | 16—പാർവ്വതീപാണിഗ്രഹണം (ആരവൃത്തം) | 0 | 4 | 0 |
| No. | 17—പ്രൈഷം (ഭാഷ്യഭൂഷിതം) | 0 | 7 | 0 |
| No. | 18—ഭീഷ്മോപദേശം (ഹംസപ്പാട്ട്) | 0 | 12 | 0 |
| No. | 19—ഭാഷാരാമായണചമ്പു (അയോദ്ധ്യാകാണ്ഡം, ആരണ്യകാണ്ഡം, കിഷ്കിന്ധാകാണ്ഡം) | 1 | 7 | 10 |
| No. | 20—ഭാഷാരാമായണചമ്പു (സുന്ദരകാണ്ഡം, യുദ്ധകാണ്ഡം, ഉത്തരകാണ്ഡം) | 1 | 7 | 10 |
| No. | 21—വിഷ്ണുഗീത (ഹംസപ്പാട്ട്) (രണ്ടാംപതിപ്പ്) | 0 | 14 | 0 |
| No. | 22—തത്ത്വമസിവ്യാഖ്യാനവും തത്ത്വമസിമഹാവാക്യകട്ടിളയും | 0 | 4 | 0 |
| No. | 23—ബ്രഹ്മാനന്ദവിവേകസമുച്ചയം | 0 | 4 | 0 |
| No. | 24—കണ്ണശ്ശഭാരതം (ഒന്നാംഭാഗം) | 0 | 14 | 4 |
| No. | 25—രണ്ടു ഭാഷാചമ്പുക്കൾ (ദ്വിതീയസംസ്കരണം) | 0 | 4 | 0 |

## ശ്രീവഞ്ചിസേതുലക്ഷ്മീഗ്രന്ഥാവലി.

| | | രൂ. | ച. | കാ |
|---|---|---|---|---|
| No. | 1—വൈദ്യമഞ്ജരി | 1 | 7 | 10 |
| No. | 2—ജാതകപദ്ധതി (സവ്യാഖ്യാനം) | 0 | 21 | 0 |
| No. | 3—ഭാഷാജാതകപദ്ധതി | 1 | 0 | 8 |
| No. | 4—പ്രശ്നഭാഷ | 0 | 5 | 0 |
| No. | 5—മുഹൂർത്തപദവി (സവ്യാഖ്യാനം) | 0 | 10 | 0 |
| No. | 6—ബാലശങ്കരം (പൂർവ്വഭാഗം) | 0 | 14 | 0 |
| No. | 7—ആര്യഭടീയം ഗീതികാപാദം (സവ്യാഖ്യാനം) | 0 | 4 | 0 |
| No. | 8—രസവൈശേഷികം (വൈദ്യം) (ഭാഷ്യസഹിതം) | 2 | 1 | 0 |
| No. | 9—ജ്യോത്സ്നിക (വിഷവൈദ്യം) | 0 | 14 | 0 |
| No. | 10—തന്ത്രയുക്തിവിചാരം (വൈദ്യം) | 0 | 10 | 11 |
| No. | 11—പ്രശ്നസാരം | 0 | 14 | 0 |
| No | 12—കൌടലീയം (ഭാഷാവ്യാഖ്യാനസഹിതം) ൧-ാംവാല്യം | 1 | 0 | 8 |
| No. | 13—ബാലശങ്കരം (മദ്ധ്യമഭാഗം) | 2 | 1 | 0 |
| No. | 14—നാരായണീയം (സവ്യാഖ്യാനം പ്രഥമഭാഗം) | 4 | 2 | 0 |
| No. | 15—ബാലശങ്കരം (അന്തിമഭാഗം) | 0 | 10 | 0 |
| No. | 16—അഷ്ടാങ്ഗസാരം ഭാഷ | 0 | 4 | 0 |
| No. | 17—നാരായണീയം (സവ്യാഖ്യാനം ദ്വിതീയഭാഗം) | 3 | 1 | 8 |
| No. | 18—കേരളചരിതം | 0 | 4 | 0 |
| No. | 19—യോഗാമൃതം | 1 | 0 | 0 |

---

## ശ്രീചിത്രോദയമഞ്ജരീഭാഷാഗ്രന്ഥാവലി.

| | | രൂ. | ച. | കാ. |
|---|---|---|---|---|
| No. | 1—കണ്ണശ്ശഭാഗവതം (൧-ാംഭാഗം) | 1 | 0 | 8 |
| No. | 2—രാസക്രീഡ (കഥകളി) | 0 | 4 | 0 |
| No. | 3—പലവക ഒററശ്ലോകങ്ങൾ | 0 | 4 | 0 |
| No. | 4—രാമചരിതം | 3 | 1 | 8 |
| No. | 5—ഭരതവാക്യം | 0 | 4 | 0 |
| No. | 6—നാരായണീയം (സവ്യാഖ്യാനം തൃതീയഭാഗം) | 2 | 15 | 4 |

| | രൂ. | പ. | കാ. |
|---|---|---|---|
| No. 7—നാരായണീയം (സവ്യാഖ്യാനം ചതുൎത്ഥഭാഗം) | 3 | 1 | 8 |
| No. 8—ബ്രഹ്മാണ്ഡപുരാണം ഭാഷാ | 0 | 7 | 0 |
| No. 9—ഹസ്ത്യക്ഷമാസസമരോത്സവം | 0 | 4 | 0 |
| No. 10—പരമാൎത്ഥസാരം ഭാഷാ | 0 | 4 | 0 |
| No. 11—ആത്മബോധം (ഭാഷാവ്യാഖ്യാസഹിതം) | 0 | 4 | 0 |
| No. 12—ദേവീമാഹാത്മ്യം ടി | 1 | 0 | 8 |
| No. 13—വലവീഷ്ണപുരാണം | 0 | 7 | 2 |
| No. 14—നാരായണീയം (സവ്യാഖ്യാനം ൫-ാം ഭാഗം.) | 3 | 1 | 8 |
| No. 15—ഭഗവദ്ഗീതാ (ഭാഷാവ്യാഖ്യാസഹിതം) | 1 | 0 | 0 |
| No. 16—നാരായണീയം (ലക്ഷ്മീവിലാസവ്യാഖ്യാനസഹിതം) (ഷഷ്ഠഭാഗം) | 3 | 14 | 4 |
| No. 17—കണ്ണശ്ശഭാഗവതം (൨-ാംഭാഗം) | 1 | 8 | 0 |
| No. 18—നാരായണീയം (ലക്ഷ്മീവിലാസവ്യാഖ്യാനസഹിതം) (സപ്തമഭാഗം) | 4 | 0 | 0 |
| No. 19—കൌടലീയം (ഭാഷാവ്യാഖ്യാനസഹിതം) രണ്ടാംവാല്യം | 1 | 14 | 4 |

IN THE PRESS

൧. ജ്യോത്സ്നിക (ദ്വിതീയസംസ്കരണം)

൨. തന്ത്രസമുച്ചയം (ഭാഷാവ്യാഖ്യാനസഹിതം)

൩. ശേഷസമുച്ചയം ടി

---




തിമികൾ തിമിംഗിലനക്രാദികളും
മന്ദരമഥനമഹാസങ്കടമുട-
നിന്നും വന്നിതകപ്പെട്ടു ദൃഢ-
മെന്നു നിനച്ചു വിറച്ചുതുടങ്ങി;
മുൻപിൽ കനമൊടു തുമ്പിക്കരവും
പിമ്പിലുലാവും വാലുംകണ്ടാൽ
ഉമ്പർജനത്തിനുമസുരന്മാർക്കും
തുമ്പുപിടിച്ചുവലിപ്പാനുള്ള-
പ്പാമ്പന്മാർകുലമകുടമണിയെല്ലൊരു
പൂൺപായ മേവിന വാസുകി തന്നുടെ
വാലും തലയുമിതെന്നേ തോന്നും,
കെല്പിനൊടപ്പിൽ നിരപ്പു[1]തകുന്ന
നരപ്പതവന്നക്കർണ്ണാന്തങ്ങളി-
ലടിയുന്നേരം സമരഗജാനാം ചമരന്തോന്നും;

ഭ്രമണവിലാസം കാണുന്നേരം
ഭ്രമണകലീലാകലവികൾ തോന്നും;
തിമികളൊടെത്തിമറുക്കുന്നേരം
കൃമികളൊടണയും [2]സരണികൾ തോന്നും;
മുതലകളോ[3]ടിടയുമ്പടി കണ്ടാൽ
ചിതലുകളോടിടയുംവഴി തോന്നും;
പാലാഴിയിലപ്പരമപുമാനല-
മോമനയായ് മരുവീടിന മീനക-
ളാമകൾ മുതലകളെന്നിവരോടതി-
സാഹസമാംവഴി ചെയ്യുന്നതുകൊ-
ണ്ടെങ്ങനെ മേലിൽ വരുന്നതിവനെ-
ന്നുള്ളതുമേതും നഹി നഹി ജാനേ.

അന്നേരം വന്നുനിന്നാരുപരി സുരവര-
ന്മാരുമാരൂഢമോദം
തന്നേതന്നേ പുകഴ്ത്തിപ്പടകളി കടലോ-
ടീട്ടക്കൂട്ടം ഗജേന്ദ്രം,

1. കലന്ന്, 2. കലവികൾ, 3. ടണയുന്ന ഒരായാം എന്നു ഖ. പാഠം.